# സ്ത്രീജാതകം

(ഭാഷാവ്യാഖ്യാനം)





വ്യാഖ്യാതാ

**എസു്. പുരുഷോത്തമൻ നമ്പൂതിരി.**



പ്രകാശകന്മാർ

**സ്. ററി. റെഡ്ഡ്യാർ ആൻഡു് സൺസു്**

വി. വി. പ്രെസ്സു്, കൊല്ലം.

# സ്ത്രീജാതകം

ഭാഷാവ്യാഖ്യാനസഹിതം



വ്യാഖ്യാതാ,

**പി. എസ്. പുരുഷോത്തമൻ നമ്പൂതിരി.**




പ്രകാശകന്മാർ,

എസ്. ററി. റെഡ്ഡ്യാർ & സൺസ്,

വി. വി. പ്രസ്സ്—കൊല്ലം.

4–ാം പതിപ്പ കാപ്പി—1000.



[വില അണ 9.

1132.

# അവതാരിക.

---

സ്ത്രീജാതകം എന്ന പ്രകൃതഗ്രന്ഥം യവനാചാൎയ്യകൃതമായ ഒരു പ്രാചീനശാസ്ത്രമാകുന്നു. ഇതിൽ അപൂൎണ്ണങ്ങളായ ഒന്നു രണ്ടു താളിയോലഗ്രന്ഥങ്ങളും കുറേമുമ്പു് അബദ്ധകലുഷിതമായി അച്ചടിച്ചിട്ടുള്ള ഒന്നുരണ്ടു പുസ്തകങ്ങളും കിട്ടീട്ടുണ്ടു്. അവയെ യഥാമതി പരിശോധിച്ചും ഗ്രന്ഥാന്തരങ്ങളിൽ ഉള്ള കളത്രഭാവഫലങ്ങളിൽ ചിലഭാഗത്തെ മാത്രം എടുത്തു പരിശിഷ്ടാദ്ധ്യായമായി കൂട്ടിച്ചേൎത്തുമാണു് ഈ പുസ്തകം തയ്യാറാക്കീട്ടുള്ളതു്. സംസ്കൃതാനഭിജ്ഞന്മാരായ മലയാളികൾക്കുകൂടി ഈ പുസ്തകം ഉപയോഗയോഗ്യമായിരിക്കണമെന്നു വിചാരിച്ചു് ഒരു ഭാഷാവ്യാഖ്യാനവും ചേൎത്തിരിക്കുന്നു.



ബൃഹജ്ജാതകം മുതലായ പല ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളിലും സ്ത്രീജാതകഫലത്തെക്കുറിച്ചു സാമാന്യമായി പറഞ്ഞിട്ടുണ്ടു്. അതിലെല്ലാം സപ്തമാഷ്ടമഭാവഫലങ്ങളെ മാത്രമേ വിവരിച്ചു കാണുന്നുള്ളു. നക്ഷത്രഫലം, കൂറുഫലം, ലഗ്നഫലം, രാജയോഗലക്ഷണം, വിഷകന്യാലക്ഷണം, ലഗ്നാദിഭാവങ്ങളിലെ സൂൎയ്യാദിഗ്രഹസ്ഥിതിഫലം മുതലായതൊന്നും ആ ഗ്രന്ഥങ്ങളിൽ ഇല്ലായ്കയാൽ സ്ത്രീജാതകമെഴുതുന്നവർ മിക്കവാറും പുരുഷജാതകത്തിനുള്ള ഗ്രഹസ്ഥിത്യാദി ഫലങ്ങളെയാണു് സ്വീകരിച്ചുവരുന്നതു്. ആവക ഫലങ്ങൾ യുക്ത്യനുസരണം യോജിപ്പിച്ചു് എഴുതുവാൻ സാധിക്കാതെ വരുന്നതാകയാൽ പലപ്പോഴും ന്യൂനതകൾ സംഭവിച്ചേക്കാനിടയുള്ളതുമാണു്. പ്രകൃതഗ്രന്ഥം ഈ ന്യൂനത മിക്കവാറും പരിഹരിക്കപ്പെട്ടുമെന്നുള്ളതിനും സംശയമില്ല.

പ്രാചീനഗ്രന്ഥങ്ങൾ പലതും നശിച്ചിട്ടും നഷ്ടശിഷ്ടമായി വല്ലതും വല്ല സ്ഥലത്തും ഉണ്ടെങ്കിൽ അതു ചിതലിനും പുഴുവിനും മാത്രം ഉപയോഗയോഗ്യമാക്കിത്തീൎത്തും "ഗ്രന്ഥമാൎക്കുംകൊടുക്കൊല്ല ദേവേന്ദ്രൻതാനിരക്കിലും" എന്നുള്ള പ്രമാണത്തെ മാത്രം ഹൃദസ്ഥമാക്കിയും ഗൃഹത്തിനകത്തുതന്നെ വൎത്തിക്കുന്ന ചില പ്രമാണികൾ ഇന്നും ലോകത്തിൽ ജീവിക്കുന്നുണ്ടു്. അങ്ങിനെ ഉള്ളവൎക്കു് ഈവക ശാസ്ത്രഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണം തീരെ ഇഷ്ടവുമല്ല. പ്രശ്നത്തിനുപയോഗപ്പെടുന്ന ഗ്രന്ഥങ്ങളിൽ കൃഷ്ണീ

യശാസ്ത്രം ഏററവും പ്രധാനപ്പെട്ട ഒന്നാണ്. വ്യാഖ്യാനമില്ലാതെ അതിൻെറ പല ഭാഗങ്ങളിലും അർത്ഥജ്ഞാനമുണ്ടാകുവാൻ സാധിക്കയില്ല. ഈ ഗ്രന്ഥത്തിനു 'ചതുരസുന്ദരി' എന്നൊരു പ്രാചീനസംസ്കൃതവ്യാഖ്യാനം ഉണ്ട്. ഈ വ്യാഖ്യാനം ഇന്നും ചില സ്ഥലങ്ങളിലെല്ലാം ഉള്ളതായും അറിയാം. പക്ഷെ ഇവിടെ അടുത്തുള്ള ഒരാളോടു പല പ്രാവശ്യവും ആ വ്യാഖ്യാനം സ്വല്പ ദിവസത്തേക്ക് ഇങ്ങോട്ടു തരണമെന്നാവശ്യപ്പെട്ടിട്ടും ഇതേവരെ തന്നിട്ടില്ല. ഇയ്യിടെ ചോദിച്ചപ്പോൾ ഗ്രന്ഥം ചിതൽപിടിച്ചു പൊടിഞ്ഞുപോയി എന്നുപറഞ്ഞു് എടുത്തുകാണിക്കകയുണ്ടായി. എന്തുചെയ്യും! ഇങ്ങനെയാണ് ഇപ്പോഴും ചില മാന്യന്മാരുടെ പ്രകൃതം. ഈ ഗ്രന്ഥം വേറേയും അന്വേഷണം ചെയ്യുന്നുണ്ട്. കിട്ടിയാൽ ഭാഷാവ്യാഖ്യാനസഹിതം പ്രസിദ്ധം ചെയ്യണമെന്നാണാഗ്രഹം. അതിനാൽ ടി ഗ്രന്ഥം വ്യാഖ്യാനസഹിതം ആരുടെയെങ്കിലും കൈവശം ഉണ്ടെങ്കിൽ ദയവുചെയ്തു വിവരം അറിയിക്കുകയോ ഗ്രന്ഥം എൻെറപേൎക്ക് അയച്ചുതരികയോ ചെയ്താൽ കൊള്ളാമെന്നു പ്രത്യേകം അപേക്ഷിക്കുന്നു.

അപ്രസിദ്ധങ്ങളും അവശ്യം അദ്ധ്യേതവ്യങ്ങളും അനുഭവഫലപ്രകാശങ്ങളും ആയ മററും പല ജ്യോതിശ്ശാസ്ത്രങ്ങൾക്ക ഭാഷാവ്യാഖ്യാനമെഴുതി പ്രസിദ്ധീകരിച്ചാൽ കൊള്ളാമെന്നു വിചാരിച്ചു പരിശ്രമിച്ചുവരുന്നു അതു് അചിരേണ ഫലവത്തായി അനുഭവിക്കുന്നതിനു് ഈശ്വരാനുഗ്രഹമുണ്ടാകട്ടെ എന്നു പ്രാൎത്ഥിച്ചുകൊണ്ടു തൽക്കാലം വിരമിക്കുന്നു.

| | |
|---|---|
| ചെങ്ങന്നൂർ, | എന്നു്, സഹൃദയവിധേയൻ, |
| 104 ചിങ്ങം 5 | പൂലിയൂർ പി. എസ്സ്. പി. നമ്പൂതിരി. |

# വിഷയാനുക്രമണിക.

# സ്ത്രീജാതകം

ഭാഷാവ്യാഖ്യാനസഹിതം.

---

ഹരിഃ ശ്രീ ഗണപതയേ നമഃ.

അവിഘ്നമസ്തു.

## പ്രഥമോദ്ധ്യായഃ.

---

മൂലം—സ്ത്രീണാം ജന്മഫലം തുല്യം പുംസസ്സാദ്ധ്യം യദുക്തവാൻ
വിശേഷസ്തത്ര യോ ദൃഷ്ടഃ കഥ്യതേ വിസ്തരേണ സഃ. 1

ഭാഷ—ജാതകഫലപ്രതിപാദകമായ ഹോരാശാസ്ത്രത്തിൽ പുരുഷജാതകശുഭാശുഭഫലങ്ങളെ സവിസ്തരം പ്രസ്താവിച്ചിട്ടുണ്ടു്. എന്നാൽ അതിൽ സ്ത്രീജാതകഫലത്തെ ലഘുവായി മാത്രമേ പറഞ്ഞിട്ടുള്ളു. ഈ ന്യൂനതയെ പരിഹരിക്കാനായി യവനാചാര്യർ ഉണ്ടാക്കീട്ടുള്ളതാണു് പ്രകൃതഗ്രന്ഥം. പുരുഷജാതകത്തിനും സ്ത്രീജാതകത്തിനും ഉള്ള ഫലങ്ങൾ പലതും തുല്യങ്ങളാണു്. അവയിൽ വിശേഷം ഉള്ളതിനെ ഇവിടെ വിസ്തരിച്ചുതന്നെ പറയുന്നു.

മൂ— വൈധവ്യം നിധനേ നിത്യം ശരീരം ജന്മലഗ്നഭാക
സപ്തമേ സൗഖ്യസൗഭാഗ്യം പഞ്ചമേ പ്രസവസ്തഥാ. 2

ഭാ—അഷ്ടമഭാവംകൊണ്ടു വൈധവ്യത്തെയും, സ്ത്രീ ജനിച്ച ലഗ്നരാശികൊണ്ടും ചന്ദ്രരാശി (കൂറു)കൊണ്ടും ശരീരത്തെയും, ഏഴാംഭാവംകൊണ്ടു സുഖത്തെയും സൗഭാഗ്യത്തെയും, അഞ്ചാമെടംകൊണ്ടു പ്രസവത്തെയും നിരൂപിക്കണം. ഇവിടെ അഷ്ടമഭാവംകൊണ്ടു വൈധവ്യത്തെ നിരൂപിക്കുന്നതുപോലെതന്നെ ഭർത്താവിനേയും നിരൂപിക്കണമെന്നും, ഏഴാമെടംകൊണ്ടു സൌഭാഗ്യത്തെ ചിന്തിക്കുന്നതുപോലെതന്നെ ഭർത്താവിൻെറ സൗഭാഗ്യത്തെയും നിരൂപിക്കണമെന്നും, അഞ്ചാമെടംകൊണ്ടു പ്രസവത്തെ നിരൂപിക്കുന്നതുപോലെ ഒമ്പതാമെടംകൊണ്ടു പുത്രസമ്പത്തിനേയും നിരൂപിക്കണമെന്നും പ്രമാണാന്തരങ്ങളുണ്ടു്. ജന്മലഗ്നഭാക എന്നു

പറഞ്ഞിരിക്കുന്നതുകൊണ്ടു് ജന്മരാശി (ചന്ദ്രരാശി) കൊണ്ടും ലഗ്നരാശികൊണ്ടും എല്ലാ ഭാവങ്ങളേയും, വിശേഷിച്ചു സപ്തമാഷ്ടമഭാവങ്ങളേയും നിരൂപിക്കണമെന്നു താൽപര്യം.

മൂ—പ്രകൃതിസ്ഥാ ലഗ്നേന്ദ്വോസ്സമഭേ സച്ഛീലരൂപഗുണയുക്താ
ഭൂഷണഗുണൈരുപേതാ ശുഭവീക്ഷിതയോശ്ച യുവതി-
സ്സ്യാൽ. 3

ഭാ—സ്ത്രീ ജനിച്ച ലഗ്നരാശിയും ചന്ദ്രരാശിയും രണ്ടും ഇടവം, കർക്കടകം, കന്നി, വൃശ്ചികം, മകരം, മീനം ഈ യുഗ്മ(സമ) രാശികളിലേതെങ്കിലും ആയിരിക്കുകയും ശുഭഗ്രഹങ്ങളുടെ ദൃഷ്ടി ഉണ്ടായിരിക്കുകയും ചെയ്താൽ സ്വഭാവഗുണങ്ങളുള്ളവളും സൌന്ദര്യവതിയും ആഭരണപുഷ്ടിയുള്ളവളും ആയിരിക്കും.

മൂ— പുരുഷാകൃതിശീലയുതാ ദുശ്ശീലാ ദുഃഖിതാ വിഷമരാശൌ
പാപഗ്രഹദൃഷ്ടിയുതേ പാപാ സ്ത്രീ സൽഗുണൈർഹീനാ.

ഭാ—മുൻപറഞ്ഞ ലഗ്നരാശിയും ചന്ദ്രരാശിയും മേടം, മിഥുനം, ചിങ്ങം, തുലാം, ധനു, കുംഭം ഈ ഓജ(വിഷമ)രാശികളിൽ ഒന്നായിരിക്കുകയും പാപഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ സ്ത്രീ സ്വഭാവഗുണമില്ലാത്തവളും (പുരുഷന്മാരുടെ ആകൃതിയോടും പ്രകൃതിയോടും സാമ്യമുള്ളവളും) പാപാചാരയായും ദുഃഖിതയായും ഭവിക്കും. ഈ പറഞ്ഞ രണ്ടുലക്ഷണങ്ങളും സമ്മിശ്രങ്ങളായിവന്നാൽ മിശ്രപ്രകൃതിയായിരിക്കുമെന്നും അറിഞ്ഞുകൊള്ളണം.

ത്രിംശാംശകഫലങ്ങൾ.

മൂ— ലഗ്നേന്ദ്വോര്യോ ബലവാൻ തത്ത്രിംശാംശാധിപൈഃ—
ഫലം ക്രമശഃ
ഭൂസുതഭാർഗ്ഗവബോധനസുരപതിഗുരുതീവ്രകരപുത്രൈഃ. 5

ഭാ—ജനിച്ച ലഗ്നത്തിനോ ചന്ദ്രരാശിക്കോ ഏതിനാണു് ബലമെന്നറിഞ്ഞു് ആ സ്ഫുടം വരുത്തി അതുകൊണ്ടു ത്രിംശാംശകഫലത്തെ നിരൂപിക്കണം. ത്രിംശാംശകാധിപന്മാർ ചൊവ്വാ, ശുക്രൻ, ബുധൻ, വ്യാഴം, ശനി എന്നീ ഗ്രഹങ്ങളാകുന്നു. സൂര്യചന്ദ്രന്മാർക്കു ത്രിംശാംശകാധിപത്യമില്ല. ത്രിംശാംശകത്തെ അറിയേണ്ട പ്രകാരം മൂലത്തിൽ ഇല്ലായ്കയാൽ അതിനെ ഗ്രന്ഥാന്തരത്തിൽനിന്നെടുത്തു കാണിക്കുന്നു. "ഭൌമാർക്കീഡ്യജ്ഞശുക്രാണാമോജേംശാശ്ശ്യാ, ബാ, ഹ്യാ, ത്സ, മാഃ യുഗ്മേസ്മിൻ, മാ, സ, ജ, ബ്ബേ, ശാഃ, ശുക്രജ്ഞേഡ്യാർക്കിഭൂഭുവാം." അർത്ഥം—

ഓജരാശിയിൽ തീയതികൾ.

0 മുതൽ 5 വരെ ചൊവ്വായ്ക്കു്;
6 മുതൽ 10 വരെ ശനിക്കു്;
11 മുതൽ 18 വരെ വ്യാഴത്തിനു്;
19 മുതൽ 25 വരെ ബുധനു്;
26 മുതൽ 30 വരെ ശുക്രനു്;

യുഗ്മരാശിയിൽ തീയതികൾ.

0 മുതൽ 5 വരെ ശുക്രനു്;
6 മുതൽ 12 വരെ ബുധനു്;
13 മുതൽ 20 വരെ വ്യാഴത്തിനു്;
21 മുതൽ 25 വരെ ശനിക്കു്;
26 മുതൽ 30 വരെ ചൊവ്വായ്ക്കു്;

ഇങ്ങനെ ലഗ്നസ്ഫുടത്തിൽ ചെന്ന തീയതികളെക്കൊണ്ടു ത്രിംശാംശകങ്ങളെ കണക്കാക്കി അറിഞ്ഞുകൊള്ളണം.

മൂ—കന്ന്യൈവാരഗൃഹേ ദൃഷ്ടാ ഭൗമത്രിംശാംശകേ ഭവേൽ
കുചരിത്രാ തഥാ ശൗക്രേ സമായാ ബൌധനേ തഥാ. 6

ജൈവേ സാദ്ധ്വ്യക്കജേ ദാസീജ്ഞതർക്കഷ കൗജേ തു കാപടീ
ശൗക്രേ വികീർണ്ണകാമാ സ്യാൽ ബൗധേ ഗുണവതി ഭവേൽ. 7

ജൈവേ സതീ ശനൗ ക്ലീബാ കൗജേ ദൃഷ്ടാ സിതർക്ഷഗേ
ശൗക്രേ ഖ്യാതാ ഗുണൈർബൌധേ കലാസു നിപുണാ മതാ. 8

ജൈവേ ഗുണാന്വിതാ മാന്ദേ പുനർഭ്രൂശ്ചന്ദ്രഭേ തഥാ
സ്വച്ഛന്ദവനിതാ കൗജേ ശൗക്രേ ച കുലപാംസതീ. 9

ബൗധേ ശില്പാന്വിതാ നാരീ ജൈവേ ബഹുഗുണാസ്മൃതാ
പതിഘ്ന്യാക്കൗകുജേ സൌരേന്ദ്രാ ചാരാ ഭാഗ്ഗവ സതീ. 10

ബൗധേ പുംശ്ചേഷ്ടിതാ ജൈവേ രാജ്ഞി മാന്ദേ കുലച്യുതാ
ജീവർക്ഷഗേ ബഹുഗുണാ കൗജേ ശൗക്രസതീ സ്മൃതാ. 11

ബൗധേ വിജ്ഞാനസമ്പന്നാ ജൈവേനൈകഗുണാബലാ
മന്ദേ ചാന്യരതാ പ്രോക്താ ദാസീ കൗജേ തഥാക്കിഭേ. 12

അപ്രജാ ച ഭവേൽ ശൗക്രേ ബൗധേ ദൃഷ്ടാ ഖലാ തഥാ
ജൈവേ പതിവ്രതാ നിത്യം മാന്ദേ നീചാനുസേവിനീ. 13

ഭാ—മേടം വൃശ്ചികം എന്നീ ചൊവ്വാക്ഷേത്രങ്ങളിലൊന്നു ലഗ്നമോ ചന്ദ്രനോ ആയി വരികയും ചൊവ്വയുടെ ത്രിംശാംശകമായിരിക്കയും ചെയ്താൽ ദുഷ്ട(കുലട)യായും, ഈ രാശിയിൽ തന്നെ, ശുക്രത്രിംശാംശകമായാൽ ജാരസംസർഗ്ഗമുള്ളവളായും, ബുധത്രിംശാംശകമായാൽ കപടമുള്ളവളായും, വ്യാഴത്തിൻെറ ത്രിംശാംശകമായാൽ പതിവ്രതയായും, ശനിത്രിംശാംശകമായാൽ ദാസിയായും ഭവിക്കും.

ബുധക്ഷേത്രമായ കന്നി മിഥുനം ഈ രാശികളിൽ കുജത്രിംശാംശകത്തിൽ ജനിച്ചാൽ*കപടമുള്ളവളായും, ശുക്രത്രിംശാംശകമായാൽ കാമാധിക്യമുള്ളവളായും, ബുധത്രിംശാംശകമായാൽ ഗുണവതിയായും, ഗുരുത്രിംശാംശകമായാൽ പതിവ്രതയായും, ശനിത്രിംശാംശകമായാൽ നപുംസകപ്രകൃതിയായും ഭവിക്കും.

ശുക്രക്ഷേത്രമായ ഇടവമോ തുലാമോ രാശികളിൽ ചൊവ്വായുടെ ത്രിംശാംശകത്തിൽ ജനിക്കുന്ന സ്ത്രീ ദുഷ്ടയായും, ശുക്രത്രിംശാംശകമായാൽ ഗുണങ്ങളെക്കൊണ്ടു പ്രസിദ്ധയായും, ബുധത്രിംശാംശകമായാൽ സകലകലകളിലും നിപുണയായും, വ്യാഴത്തിൻെറ ത്രിംശാംശകമായാൽ ഗുണവതിയായും, ശനി ത്രിംശാംശകമായാൽ പുനർഭൂ (ഭർത്താവുമരിച്ചിട്ടോ, ഉപേക്ഷിച്ചിട്ടോ രണ്ടാമതു വിവാഹം ചെയ്യപ്പെടുന്നവൾ) ആയും ഭവിക്കും

കർക്കടകരാശിയിൽ ചൊവ്വായുടെ ത്രിംശാംശകത്തിൽ ജനിക്കുന്ന സ്ത്രീ സ്വാതന്ത്ര്യം (ജാരസംസർഗ്ഗം) ഉള്ളവളായും ശുക്രത്രിംശാംശകമായാൽ കുലടയായും, ബുധത്രിശാംശകമായാൽ ശില്പവിദ്യയുള്ളവളായും, ഗുരുത്രിംശാംശകമായാൽ വളരെ ഗുണമുള്ളവളായും, ശനിത്രിശാംശകമായാൽ ഭർത്തൃഘാതിനി (വിധവ) ആയും തീരും.

ചിങ്ങം രാശിയിൽ ചൊവ്വായുടെ ത്രിംശാംശകത്തിൽ ജനിക്കുന്നവൾ പുരുഷസ്വഭാവമുള്ളവളായും, ശുക്രത്രിംശാംശകമായാൽ കുലടയായും, ബുധത്രിംശാംശകമായാൽ പുരുഷന്മാരെപ്പോലെ പ്രവർത്തിക്കുന്നവളായും, ഗുരുത്രിംശാംശകമായാൽ രാജത്വമുള്ള ഭർത്താവിനെ ലഭിക്കുന്നവളായും, ശനിത്രിംശാംശകമായാൽ കുലഭ്രഷ്ടയായും തീരും.

വ്യാഴക്ഷേത്രമായ ധനു മീനം ഈ രാശികളിൽ ചൊവ്വായുടെ ത്രിംശാംശകത്തിൽ ജനിച്ചാൽ ഏററവും ഗുണവതിയായും, ശുക്രത്രിംശാംശകത്തിൽ ജനിച്ചാൽ സതി (പതിവ്രത) യായും ബുധത്രിംശാംശകമായാൽ ശില്പകലാവിദ്യകളിൽ നിപുണയാ

യും, ഗുരുത്രിംശാംശകമായാൽ വളരെ ഗുണങ്ങളുള്ളവളായും, ശനിത്രിംശാംശകമായാൽ പരപുരുഷനിൽ ആസക്തിയുള്ളവളായും ഭവിക്കും.

ശനിക്ഷേത്രമായ മകരം കുംഭം ഈ രാശികളിൽ കുജത്രിംശാംശകത്തിൽ ജനിച്ചാൽ ദാസിയായും, ശുക്രത്രിംശാംശകമായാൽ സന്താനമില്ലാത്തവളായും, ബുധത്രിംശാംശകമായാൽ കുലടയായും ദുർബുദ്ധിയായും, വ്യാഴത്രിംശാംശകമായാൽ പതിവ്രതയായും, ശനിത്രിംശാംശകമായാൽ നീചത്വത്തെ ആശ്രയിക്കുന്നവളായും ഭവിക്കും.

മൂ— ശുക്രാസിതൗ യദി പരസ്പരഭാഗസംസ്ഥൗ
ശുക്രേ ച ദൃഷ്ടിപഥഗാവുദയേ ഘടാംശേ
സ്ത്രീണാമതീവ മദനാഗ്നിമദപ്രവൃദ്ധിം
സ്ത്രീഭിസ്സമം ച പുരുഷാകൃതിഭിഃ പ്രശാമ്യേൽ. 14

ഭാ—ശുക്രനും ശനിയും അന്യോന്യാംശകങ്ങളിലും പരസ്പരദൃഷ്ടിയോടും ശുക്രൻ കുംഭക്കാലംശകമായ ലഗ്നത്തിലൊ നില്ക്കയും ചെയ്താൽ ആ സ്ത്രീജനങ്ങൾ പുരുഷാകൃതിയെ ധരിച്ചിരിക്കുന്ന സ്ത്രീകളെക്കൊണ്ടു മദനാഗ്നിയെ ശമിപ്പിക്കുന്നതാണ്.

മൂ— ശൂന്യേസ്ത കാപുരുഷോ ബലഹീനേ സൗമ്യദർശനൈർഹീനേ
ചരഭേ പ്രവാസശീലോ ഭർത്താക്ലീബോജ്ഞസൗരയോർദ്യൂനേ.

ഭാ—ഏഴാമെടത്ത് ഒരു ഗ്രഹവും നിൽക്കാതെയും ബലമില്ലാതെയും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയില്ലാതെയും ഇരുന്നാൽ ഭർത്താവു കുത്സിതനായിരിക്കും. ഏഴാമെടം ചരരാശിയായിരുന്നാൽ ഭർത്താവു മിക്കവാറും വിദേശവാസിയായിരിക്കും. ഏഴാമെടത്തു ബുധനോ ശനിയോ നിൽക്കയോ അവരുടെ അംശങ്ങൾ വരികയോ ചെയ്താൽ ഭർത്താവ് നപുംസകൻ (പുരുഷത്വമില്ലാത്തവൻ) ആയിരിക്കും.

മൂ— ഉൽസൃഷ്ടാ സൂര്യേസ്ത കുജേ തു വിധവാ ഭവേന്നവോഢാ ച
കന്യൈവാശുഭദൃഷ്ടേ ശനൈശ്ചരേ വൃദ്ധതാം യാതി. 15

ഭാ—ഏഴാമെടത്ത് ആദിത്യൻ നിന്നാൽ ഭർത്താവ് ഉപേക്ഷിക്കും. ചൊവ്വാ ഏഴിൽ നിന്നാൽ ബാല്യത്തിൽതന്നെ വൈധവ്യം അനുഭവിക്കും. ഏഴാമെടത്തു പാപഗ്രഹദൃഷ്ടിയോടുകൂടി ശനി നിന്നാൽ കന്യകയായിട്ടുതന്നെ വാൎദ്ധക്യമനുഭവിക്കും (വളരെ പ്രായമായാലും വിവാഹം ചെയ്യപ്പെടാത്തവളായിരിക്കുമെന്നു സാരം)

മൂ—അശുഭർക്ഷേസ്തേ പാപേ അനപത്യാ സാ ഭവേദശുഭദൃഷ്ടേ
ക്രൂരൈർവ്വിധവാസ്തഗതൈർ ഭവതിപുനർഭ്രസ്ഥഥാ മിശ്രൈഃ.

ഭാ—ഏഴാമെടം പാപരാശിയായിരിക്കുകയും അവിടെ പാപഗ്രഹദൃഷ്ടിയോടുകൂടിയ പാപഗ്രഹം നിൽക്കുകയും ചെയ്താൽ പുത്രനില്ലാത്തവളായി ഭവിക്കും. പാപഗ്രഹങ്ങൾ ഏഴാമെടത്തു നിന്നാൽ വൈധവ്യം അനുഭവിക്കും. ഏഴാമെടത്തു പാപന്മാരും ശുഭന്മാരുംകൂടി നിന്നാൽ ഭർത്താവു മരിച്ചിട്ടോ ഉപേക്ഷിച്ചിട്ടോ രണ്ടാമതു വിവാഹം ചെയ്യപ്പെടുന്നവളായിത്തീരും

മൂ— അന്യോന്യഭാഗഗതയോസ്സിതകുജയോരന്യപുരുഷസക്താ സ്യാൽ
ദ്യൂനേ ശശിദിനകരയോഃ സ്യാദ്ഭൃവതിരനുജ്ഞയാ ഭർത്തുഃ. 18

ചൊവ്വാ ക്ഷേത്രത്തിലൊ ആ അംശകത്തിലൊ ശുക്രനും ശുക്രക്ഷേത്രത്തിലോ ആ അംശകത്തിലോ ചൊവ്വായും നിന്നാൽ സ്ത്രീ പരപുരുഷസക്തയായിരിക്കും. ഈ യോഗത്തിൽ ഏഴാമെടത്തു ചന്ദ്രനും സൂര്യനുംകൂടി നിൽക്കയും ചെയ്താൽ ഭർത്താവിന്റെ അനുവാദത്തോടുകൂടി സ്ത്രീ പരപുരുഷനെ പ്രാപിക്കുകയും ചെയ്യും.

സൗരാരഗൃഹേ തദ്വൽ ശശിനി സശുക്രേ വിലഗ്നഗേ ജാതാ
മാത്രാ സാർദ്ധം കുലടാ ക്രൂരഗ്രഹവീക്ഷിതേ ഭവതി. 19

മേടമൊ വൃശ്ചികമൊ മകരമോ കുംഭമൊ ലഗ്നമായിരിക്കയും അവിടെ പാപദൃഷ്ടിയോടുകൂടി ചന്ദ്രശുക്രന്മാർ നിൽക്കുകയും ചെയ്താൽ ആ ലഗ്നത്തിൽ ജനിക്കുന്നവളും അവളുടെ മാതാവും വ്യഭിചാരിണികളായിരിക്കും.

ദ്യൂനേ തു കുജനവാംശേ ശനിനാ ദൃഷ്ടേ ച രോഗയോനിഃ സ്ത്രീ
സൽഗ്രഹഗേ സുശ്രോണീ ദയിതാ സാ ഭർത്തൃവത്സലാ ഭവതി.

ഏഴാമെടം ചൊവ്വായുടെ അംശകത്തോടും ശനിദൃഷ്ടിയോടുകൂടിയും ഇരുന്നാൽ സ്ത്രീ യോനിരോഗമുള്ളവളായിരിക്കും. ഏഴാമെടം ശുഭരാശിയായും ശുഭഗ്രഹസഹിതമായും വന്നാൽ സുന്ദരിയും ഭർത്താവിന്റെ ഏററവും പ്രിയയും ആയിത്തീരും.

ദ്യൂനേ വൃദ്ധോ മൂർഖസ്സൗരഗൃഹേ തന്നവാംശകേ വാപി
സ്ത്രീലോലഃ ക്രോധപരോ കുജഭേ നവാംശകേ ഭർത്താ, 21
ശുക്രഗൃഹേ നവഭാഗേ സുരൂപസൗഭാഗ്യസംയുതോ ഭർത്താ
നൈപുണ്യജ്ഞാനയുതസ്തഥൈവ ബുധഭേ നവാംശകേ വാപി.
മദനാർത്തോ മൃദുചിത്തശ്ശശിഭവനേ തന്നവാംശകേ വാ സ്യാൽ
ഗുരുസിതഭാഗേപ്യഥവാഗുണവാൻ വിജിതേന്ദ്രിയോ ഭവതി.

അതികർമ്മകരസ്തീക്ഷ്ണോ രവിഭേദേ നവാംശകേ ഭവതി
ഭർത്താസപ്തമഭവനോപഗതൈന്നിത്യം സ്ത്രീണാം സമവധാര്യ്യഃ.

ഏഴാമെടം ശനിയുതമായോ ശനിക്ഷേത്രമായോ ശനി നവാംശകയുക്തമായോ വന്നാൽ ഭർത്താവു വൃദ്ധനും മൂർഖനുമായിരിക്കും. ഇതുപോലെതന്നെ ഏഴാമെടം ചൊവ്വായുടെ രാശ്യംശങ്ങളോടോ സ്ഥിതിയോടോ കൂടിയിരുന്നാൽ ഭർത്താവു സ്ത്രീജനനും കോപിയുമായിരിക്കും. ഏഴാമെടം ശുക്രസംബന്ധിയായിരുന്നാൽ ഭർത്താവു സൗന്ദര്യ്യവും സൗഭാഗ്യവും ഉള്ളവനാകും. ബുധൻ ഏഴിൽ നിൽക്കയോ അംശകം ചെയ്കയോ ഏഴാമെടം ബുധക്ഷേത്രമായിരിക്കയൊ ചെയ്താൽ ഭർത്താവ് ഏററവും വിദ്വാനും നിപുണനുമായിരിക്കും. സപ്തമം ചന്ദ്രൻെറ സ്ഥിതിരാശ്യംശകങ്ങളോടു കൂടിയിരുന്നാൽ അവളുടെ ഭർത്താവ് കാമാർത്തിയും മൃദുസ്വഭാവവും ഉള്ളവനായിരിക്കും. ഏഴാമെടം വ്യാഴത്തിൻെറയൊ ശുക്രൻെറയൊ സ്ഥിതിരാശ്യംശകങ്ങളോടുകൂടിയിരുന്നാൽ ഭർത്താവു ഗുണവാനും ജിതേന്ദ്രിയനുമായിരിക്കും. ഏഴാമെടത്തു് ആദിത്യൻെറ രാശ്യംശകങ്ങളൊ സ്ഥിതിയൊ വന്നാൽ ആ സ്ത്രീയുടെ ഭർത്താവ് വളരെ കർമ്മങ്ങളെ—പ്രവൃത്തികളെ—ചെയ്യുന്നവനായും തീക്ഷ്ണനായും ഭവിക്കും.

ഈർഷ്യാന്വിതാ സുഖപരാ ലഗ്നേ സിതചന്ദ്രയോർബുധേ—
(ന്ദുയോശ്ച
സുഹിതാ കലാസു കുശലാ സുതഗുണസഹിതാ വിനീതാ സ്യാൽ.
ശുക്രബുധയോർവ്വിലഗ്നേ രുചിരാ സുഭഗാ കലാസു നിപുണാ ച
ദ്വ്യാംശൈരസൗഖ്യയുതാ ശുഭേഷു പാപേഷു വിപരീതാ. 26

സ്ത്രീ ജനിച്ച ലഗ്നത്തിൽ ചന്ദ്രനും ശുക്രനും കൂടി നിന്നാൽ സുഖത്തിൽ ആസക്തിയും ഈർഷ്യയും ഉള്ളവളായിരിക്കും. ബുധനും ചന്ദ്രനുംകൂടി ലഗ്നത്തിൽ നിന്നാൽ കലകളിൽ നിപുണതയും സുഖവും പുത്രഗുണവും അഭ്യാസസാമർത്ഥ്യവും ഉള്ളവളായിത്തീരും. ശുക്രനും ബുധനുംകൂടി ലഗ്നത്തിൽ നിന്നാൽ സൗന്ദര്യ്യവും സൗഭാഗ്യവും സകല കലകളിലും കുശലതയും ഉണ്ടായിരിക്കും. മൂന്നുശുഭഗ്രഹങ്ങളെങ്കിലും ലഗ്നത്തിൽ നിന്നാൽ പലപ്രകാരേണ സമ്പത്തും വിശേഷവസ്ത്രാഭരണങ്ങളും സുഖവും അനുഭവിക്കും. ലഗ്നത്തിൽ പാപഗ്രഹങ്ങൾ നിന്നാൽ ഈ പറഞ്ഞ ഫലങ്ങൾക്കു വിപരീതമായ ഫലത്തെ വിചാരിച്ചുകൊൾകയും വേണം.

പാപേഷ്ടമേ വിധവതാ നിധനാധിപതിർന്നവാംശകേ യസ്യ
തസ്യ ദശായാം മരണം വാച്യം തസ്യാശ്ശുഭൈർദ്വിതീയസ്ഥൈഃ.

പാപഗ്രഹം അഷ്ടമത്തിൽ നിന്നാൽ വൈധവ്യം ഭവിക്കുന്നി ക്കം. അഷ്ടമാധിപനായ ഗ്രഹം ഏതു ഗ്രഹത്തിന്റെ നവാംശ കത്തിൽ നിൽക്കുന്നുവോ ആ ഗ്രഹത്തിന്റെ ദശയിലൊ അപ ഹാരത്തിലൊ ആണു് ആ വൈധവ്യം ഉണ്ടാവുക. ഇവിടെ— ഏകം ദേനവവിംശതിർധൃതികൃതീ പഞ്ചാശദേതാംക്രമാൽ ച ന്ദ്രാരേന്ദുജശുക്രജീവദിനകൃദ്ദൈവാകരീണാം സമാഃ എന്നുള്ള നി സർഗ്ഗദശാസംവത്സരകാലത്തെയാണു് ദശാശബ്ദംകൊണ്ടു നിർദ്ദേ ശിച്ചിരിക്കുന്നതു് എന്നുകൂടി ധരിച്ചുകൊൾകയുംവേണം. അഷ്ട മത്തിൽ പാപഗ്രഹം നിൽക്കുകയും രണ്ടാമെടത്തു ബലവാന്മാരാ യ ശുഭഗ്രഹങ്ങൾ നിൽക്കുകയും ചെയ്താൽ ആ സ്ത്രീക്കു വൈധ വ്യം അനുഭവിക്കേണ്ടതില്ലെന്നും അവൾ ഭർത്താവിന്റെ മരണത്തി നു മുമ്പുതന്നെ മരിക്കയും ചെയ്യുമെന്നും ഉണ്ടു്. ഇവിടെ പാപ ശബ്ദംകൊണ്ടു ചൊവ്വായെ മുഖ്യമായി ഗണിക്കണം. ആദിത്യൻ ശനി ഈ ഗ്രഹങ്ങളും പാപന്മാർതന്നെ. "ശനിവദ്രാഹുഃ കുജ വൽ കേതുഃ" എന്നുള്ളതിനാൽ രാഹുകേതുക്കളേയും പാപന്മാ രായിത്തന്നെ വിചാരിച്ചുവരുന്നു. അപ്പോൾ അഷ്ടമത്തിൽ ആ ദിത്യൻ ചൊവ്വാ ശനി രാഹു കേതു ഈ ഗ്രഹങ്ങൾ നിന്നാൽ വൈധവ്യത്തെ കല്പിക്കാം "ക്രൂരേരഷ്ടമഗസ്ഥൈ വൈധവ്യം സ്യാ ന്നചേൽ സപ്തമാധിപഃ" എന്നുള്ളതിനാൽ അഷ്ടമസ്ഥനായ പാപഗ്രഹം സപ്തമാധിപൻ കൂടിയാണെങ്കിൽ വൈധവ്യലക്ഷ ണമില്ലെന്നുണ്ടു്. അഷ്ടമം പാപരാശിയായി വരികയും അവി ടെ പാപഗ്രഹം നിൽക്കുകയും ചെയ്താൽ ദോഷത്തിനു പ്രാബല്യ വും അഷ്ടമം ശുഭരാശിയും ശുഭദൃഷ്ടവുമായിരുന്നാൽ ദോഷത്തിനു കുറവും ഉണ്ടെന്നും പ്രമാണാന്തരമുണ്ടു് "യത്ഭാവോപഗതോ യദോദയവതിസ്തദ്ഭാവവൃദ്ധിം ദിശേ ദുസ്ഥാനാധിപതിസ്സ്വചദൃ ദിതനോഃ പ്രാബല്യമന്യസ്യ ന." എന്നുള്ള മന്ത്രേശ്വരസൂരിയുടെ അഭിപ്രായപ്രകാരം ലഗ്നാധിപൻ പാപഗ്രഹമായാലും താൻ നില്ക്കുന്ന ഭാവത്തിനു ഹാനിയെചെയ്കയില്ലെന്നും ബലവാനുംശുഭ ദൃഷ്ടനുമായാൽ ആ ഗ്രഹം ഭാവപുഷ്ടിയെത്തന്നെ ചെയ്യുമെന്നും വിചാരിക്കാം. ഇങ്ങനെ ഉത്സർഗ്ഗാപവാദങ്ങളേയും ബലാബല ങ്ങളേയും വിചാരിച്ചു ഫലത്തെ നിർണ്ണയിച്ചുകൊള്ളുകയുംവേണം.

കന്യാളി വൃഷഭസിംഹേ ശിശിരമയൂഖേല്പപുത്രാ തസ്യാഃ
പുത്രഗൃഹേ ശുഭസഹിതേ നിരീക്ഷിതേ വാ തഥൈവ സ്യാൽ.

ഇടവം കന്നി ചിങ്ങം വൃശ്ചികം ഈ രാശികളിൽ ചന്ദ്രൻ നില്ക്കയും ഈ രാശികൾ പുത്രസ്ഥാനമായും ഗ്രഹരഹിതമായും വരികയും ചെയ്താൽ പുത്രന്മാർ വളരെ കുറവായിട്ടേ ഉണ്ടാവുകയു

ള്ളു. അഞ്ചാമെടത്തു പാപഗ്രഹങ്ങളുടെ സ്ഥിതിയും ദൃഷ്ടിയും ഉണ്ടായിരുന്നാലും പുത്രന്മാർ ചുരുങ്ങിയിരിക്കും.

രിക്തൈർബുധഗുരുഭൃഗുജൈ രവിജേ ച മദ്ധ്യേ
ശേഷൈർബ്ബലേന സഹിതൈർവ്വിഷമേ ച ലഗ്നേ
ജാതാ ഭവൽ പുരുഷിണീ യുവതിസ്സദൈവ
പുംശ്ചേഷ്ടിതാ വിചരതി പ്രഥിതാ ച ലോകേ. 29

ബുധനും വ്യാഴവും ശുക്രനും ബലഹീനന്മാരായും ശനി മദ്ധ്യബലത്തോടുകൂടിയവനായും ശേഷം ഗ്രഹങ്ങൾ (ആദിത്യനും ചന്ദ്രനും ചൊവ്വായും) ബലവാന്മാരായും ഇരിക്കുമ്പോൾ ഓജരാശിലഗ്നത്തിൽ ജനിക്കുന്ന സ്ത്രീ പുരുഷചേഷ്ടയുള്ളവളായും ലോകപ്രസിദ്ധയായും ഭവിക്കും.

ക്രൂരേ ജാമിത്രഗേ ത നവമേ യദി ഖേചരോ ഭവതി കശ്ചിൽ
പ്രവ്രജ്യാ ഭവതി തദാ പാപഗ്രഹസംഭവാദബലാ. 30

ഏഴാമെടത്തു പാപഗ്രഹം നിൽക്കുമ്പോൾ ഒമ്പതാമെടത്തു വേറൊരു ഗ്രഹം നിന്നാൽ ആ സ്ത്രീ നിശ്ചയമായും പ്രവ്രജ്യയെ അനുഭവിക്കും. ഏഴിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടുള്ള വൈധവ്യാദിദോഷങ്ങളെ അനുഭവിക്കുകയുമില്ല. 'പ്രവ്രജ്യാമപിയോഷിതാമതിസുഖം ധർമ്മോപയാതഗ്രഹൈഃ' എന്നു വൈദ്യനാഥവചനവും ഉണ്ടു്.

ബലിഭിർബുധഗുരുശുക്രൈഃ ശശാങ്കസഹിതൈർവ്വിലഗ്നാദേ സമഭേ
സ്ത്രീ ബ്രഹ്മവാദിനീ സ്യാദനേകശാസ്ത്രകുശലാ പ്രസിദ്ധാ ച.

വ്യാഴവും ബുധനും ശുക്രനും ചന്ദ്രനും ബലവാന്മാരായിരിക്കുകയും ജനിച്ച ലഗ്നരാശി ഓജമായിരിക്കയും ചെയ്താൽ സ്ത്രീ വേദാന്തശാസ്ത്രങ്ങളെ അറിയുന്നവളായും (മുക്തിമാർഗ്ഗാന്വേഷിണിയായും) മററു പല ശാസ്ത്രങ്ങളിൽ നിപുണയായും പ്രസിദ്ധയായും ഭവിക്കും.

ജന്മകാലേ വിവാഹേ ച ചിന്തായാം വരണേ തഥാ
ചിന്ത്യം സ്ത്രീണാം തു ജന്മാക്തം ഘടതേ തൽ പതിഷ്വപി.

ഈ പറഞ്ഞ ഫലങ്ങൾ ജാതകത്തിലും വിവാഹത്തിലും പ്രശ്നത്തിലും കന്യാന്വേഷണകാലത്തിലും കന്യകാവരണകാലത്തിലും പ്രത്യേകം ചിന്തിക്കേണ്ടതാണു്. സ്ത്രീജാതകഫലങ്ങൾ പുരുഷനും പുരുഷജാതകഫലങ്ങൾ സ്ത്രീക്കും ഘടിക്കുകയും ചെയ്യും.

പഞ്ചമസ്ഥൌ ഗുരുസിതൌ ബഹുപുത്രയുതാ ഭവേൽ
സുഭഗാ പതിപൂജ്യാ സാ ഗുണയുക്താ തു സുവ്രതാ. 33

വ്യാഴവും ശുക്രനും അഞ്ചാമെടത്തു നിന്നാൽ വളരെ പുത്രന്മാരോടും ഭർത്തൃഗുണത്തോടും കൂടിയവളായും സുഭഗയായും ഗുണവതിയായും പതിവ്രതയായും ഭവിക്കും.

മന്ദേ ചരേ ചന്ദ്രയുതേന ദൃഷ്ടേ
ശുക്രേണ ലോലശ്ച പതിസ്തു തസ്യാഃ
ചരസ്വഭാവശ്ച തമാമനന്ദി
പരസ്യ ജാതം സ്വവിവേകഹീനം. 34

ശനി ചരരാശിയിൽ നിൽക്കുകയും ചന്ദ്രനോടുകൂടിയ ശുക്രൻ നോക്കുകയും ചെയ്താൽ അവളുടെ ഭർത്താവു് ഏററവും ചപലനായും കാമുകനായും സഞ്ചരിക്കുന്നവനായും ഇരിക്കും. അവൻ വിവേകഹീനനും പരജാതനുമായിരിക്കയും ചെയ്യും.

സമരാശിഗതേ ചൈവ സപ്തമേ ശുഭസംയുതേ
ശുഭഗ്രഹൈസ്തഥാ ദൃഷ്ടേ രാജപൂജ്യശ്ശുഭസ്മൃതഃ. 35

ഏഴാമെടം യുഗ്മരാശിയായും ശുഭഗ്രഹത്തിന്റെ യോഗദൃഷ്ടികളോടുകൂടിയതായും ഇരുന്നാൽ ഭർത്താവു് ഏററവും നല്ലവനും രാജപൂജ്യനുമായിരിക്കും.

ക്രോധാന്വിതാ സൌഖ്യപരാ സിതേന്ദു
ലഗ്നസ്ഥിതൌ കാഞ്ചനസംയുതാ ച
ബുധേ കലാഢ്യാ സുഖഭോഗയുക്താ
ഗുണൈര്യുതാ ശുക്രഗുരു തഥൈവ. 36

ചന്ദ്രനും ശുക്രനും ലഗ്നത്തിൽനിന്നാൽ കോപമുള്ളവളായും സുഖവും സമ്പത്തും അനുഭവിക്കുന്നവളായും ബുധൻ ലഗ്നത്തിൽ നിന്നാൽ സുഖവും ഭോഗവും ഉള്ളവളായും വ്യാഴവും ശുക്രനും ലഗ്നത്തിൽ നിന്നാൽ മുൻപറഞ്ഞ ഫലങ്ങൾക്കുപുറമേ അനേകഗുണങ്ങൾ ഉള്ളവളായും ഭവിക്കുകയും ചെയ്യും.

യദാ ശശീ ശുക്രബുധൌ വിലഗ്നേ
ത്രയോപി തേ ജീവസിതേന്ദുജാസ്സ്യുഃ
അനേകധാ സൌഖ്യഗുണാദിയുക്താ
നാരീ സുദാസീഭിരലംകൃതാ സാ. 37

ചന്ദ്രനും ശുക്രനും ബുധനും ഒരുമിച്ചോ വ്യാഴവും ശുക്രനും ബുധനും ഒരുമിച്ചോ ലഗ്നത്തിൽനിന്നാൽ പലവിധത്തിലുള്ള സുഖാനുഭവവും ഗുണപുഷ്ടിയും സമ്പത്തും സൌഭാഗ്യവും ദാസ്യാദിപരിജനപുഷ്ടിയും ഉള്ളവളായിത്തീരും.

പഞ്ചമസ്ഥോ യദാ പാപശ്ശത്രുദൃഷ്ടസ്സ്വനീചഗഃ
കുലടാ സാ ഭവേൽ കന്യാ മൃതപുത്രാഥവാ ഭവേൽ. 38

പാപഗ്രഹം തന്റെ നീചരാശിയിൽ അഞ്ചാമെടത്തു മറെറാരു ശത്രുവായ ഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടി നിന്നാൽ ആ സ്ത്രീ കുലടയായും പുത്രമരണദുഃഖം അനുഭവിക്കുന്നവളായും ഭവിക്കും.

ശ്രീമതീ സൽഗുണൈര്യുക്താ ഭവതി സ്ത്രീ ന സംശയഃ
സ്വർക്ഷതുംഗത്രികോണസ്ഥൈസ്സുപുത്രാ ദീർഘജീവിനീ.

ഉച്ചം, മൂലത്രികോണം, സ്വക്ഷേത്രം ഈ സ്ഥാനങ്ങളിൽ ബലവാന്മാരായും ഇഷ്ടഭാവന്മാരായും ഗ്രഹങ്ങൾ നിന്നാൽ ശ്രീമതിയായും അനേക ശ്രേഷ്ഠഗുണങ്ങളോടുകൂടിയവളായും ദീർഘായുസ്സും സൽപുത്രലബ്ധിയും ഉള്ളവളായും ഭവിക്കും.

ഇതി യവനാചാര്യകൃതൗ സ്ത്രീജാതകേ
പ്രഥമോദ്ധ്യായഃ.



---

## അഥ ദ്വിതീയോദ്ധ്യായഃ

വന്ധ്യാലക്ഷണം.

രന്ധ്രഗൗ മന്ദസൂര്യൗ ച ഖേദ്വിലഗ്നാന്നിജരാശിഗൗ
വന്ധ്യാഥ ചന്ദ്രജശ്ചന്ദ്രഃ കാകവന്ധ്യാ തദാ ഭവേൽ. 1

ശനിയോ ആദിത്യനോ അഷ്ടമഭാവത്തിൽ സ്വക്ഷേത്രഗതന്മാരായി നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ വന്ധ്യയായി ഭവിക്കും. ബുധനും ചന്ദ്രനും അഷ്ടമത്തിൽ നിന്നാൽ കാകവന്ധ്യയായിത്തീരും. (തന്റെ ജീവിതകാലത്തിൽ ഒന്നുമാത്രം പ്രസവിക്കുന്നവളെ കാകവന്ധ്യയെന്നു പറയുന്നു.)

മൃതാപത്യാ ച ശുക്രേജ്യൗ സാരൗ ഗർഭസ്രവാന്വിതാ
തസ്മാജ്ജന്മനി ചിന്തായാം രന്ധ്രം ഭവ്യം ഗ്രഹോജ്ഝിതം. 2

ശുക്രനും വ്യാഴവും ചൊവ്വായും അഷ്ടമത്തിൽ നിന്നാൽ ഗർഭസ്രാവം ഉള്ളവളായിട്ടുതീരും. അഷ്ടമത്തിൽ നിൽക്കുന്ന ഗ്രഹങ്ങൾ പ്രായേണ സന്താനപ്രതിബന്ധകന്മാരാകയാൽ ജാതകത്തിലും പ്രശ്നത്തിലും അഷ്ടമശുദ്ധി ഉണ്ടായിരിക്കുന്നതുതന്നെയാണുത്തമം.

ശനിഭൗമഗൃഹേ ലഗ്നേ ചന്ദ്രേ ച സിതസംയുതേ
പാപദൃഷ്ടേഥ സാ നാരീ വന്ധ്യാത്വമുപഗച്ഛതി. 3

മേടം വൃശ്ചികം മകരം കുംഭം ഈ രാശികളിലൊന്നു ലഗ്നമാവുകയും പാപദൃഷ്ടിയോടുകൂടിയ ചന്ദ്രനും ശുക്രനും ആ ലഗ്നത്തിൽ നില്ക്കുകയും ചെയ്താൽ സ്ത്രീ വന്ധ്യ (പ്രസവിക്കാത്തവൾ) ആയിത്തീരുന്നതാണു്.

സപ്തമസ്ഥഃ കുജശ്ചൈവ ദൃഷ്ടസ്സൌരേണ സോപി ചേൽ 4
ഗളൽഗർഭാ തു സാ ജ്ഞേയാ ശനൗ രോഗയുതാപ്രജാ.

രവൗ മൃതപ്രജാ ജ്ഞേയാ രാഹുണാപി തഥൈവ ച
ചന്ദ്രേ ബുധേ ച സാ നാരീ കന്യാ ജന്മവതീ ഭവേൽ. 5

ഏഴാമെടത്തു ശനിദൃഷ്ടിയോടുകൂടിയ ചൊവ്വാ നിന്നാൽ ഗർഭസ്രാവം ഉണ്ടാവും. അവിടെ ശനി പാപദൃഷ്ടിയോടുകൂടി നിന്നാൽ സ്ത്രീ രോഗമുള്ളവളായും സന്താനമില്ലാത്തവളായും ഭവിക്കും. ആദിത്യനോ രാഹുവോ മേൽപ്രകാരം നിന്നാലും ആ സ്ത്രീയ്ക്കു സന്താനമുണ്ടാവുകയില്ല. ചന്ദ്രനോ ബുധനോ മേൽപ്രകാരം ശനിദൃഷ്ടിയോടുകൂടി നിന്നാൽ സ്ത്രീസന്താനങ്ങളുണ്ടാകും. പുത്രജനനം പ്രയാസമായിരിക്കയും ചെയ്യും.

പുത്രസ്ഥാനേ ഗുരൗ യത്ര പുത്രേശേ വാ ഗുരൗ യദാ
ഏകപുത്രസ്യ സംപ്രാപ്തിർഭവതീതി പരാശരഃ. 6

അഞ്ചാംഭാവം വ്യാഴക്ഷേത്രമായി വരികയോ അഞ്ചാമെടത്തു വ്യാഴം നിൽക്കുകയോ ചെയ്യുന്നതു സന്താനത്തിനു നല്ലതല്ല. അങ്ങനെയുള്ള ജാതകപ്രകാരം ഒരു പുത്രന്റെ അനുഭവം മാത്രമേ ഉണ്ടാകയുള്ളു എന്നാണു് പരാശരമതം.

പുത്രസ്ഥാനേ യദാ ചന്ദ്രേ പുത്രേശേനേക്ഷിതേ തു വാ
തയോസ്സംബന്ധമാത്രേണ ചൈകപുത്രത്വമുച്യതേ. 7

അഞ്ചാമെടത്തു ചന്ദ്രൻ നില്ക്കയും അഞ്ചാംഭാവാധിപന്റെ യോഗദൃഷ്ട്യാദി സംബന്ധം ഉണ്ടാവുകയും ചെയ്താൽ ഒരു പുത്രന്റെ അനുഭവം മാത്രമേ സംഭവിക്കുകയുള്ളൂ.

സ്ത്രീകാകം വാ തു പുംകാകം വന്ധ്യാ ദോഷമിതി ത്രിധാ
വന്ധ്യാചതുഷ്ടയം നാമ കദളീ കാകവന്ധ്യകാ. 8
സ്ത്രീവന്ധ്യാ മൃതവന്ധ്യാ ച സാക്ഷാദ്വന്ധ്യാ പ്രകീർത്തിതാ
ഏവമഷ്ടവിധാ വന്ധ്യാഃ കഥ്യന്തേ കൈശ്ചനാപരൈഃ. 9

തന്റെ അയുഷ്കാലത്തിൽ ഒരു സ്ത്രീപ്രജയെ മാത്രം പ്രസവിക്കുന്നവൾ സ്ത്രീകാകവന്ധ്യയും ഒരു പുരുഷപ്രജയെ മാത്രം പ്രസവിക്കുന്നവൾ പുരുഷകാകവന്ധ്യയും ഒന്നും പ്രസവിക്കാത്തവൾ വന്ധ്യയുമാണു്. സ്ത്രീകളെ മാത്രം പ്രസവിക്കുക, ഗർഭസ്രാവം ഭവിക്കുക, ജനിച്ചയുടനെ കുട്ടി മരിക്കുക, മരിച്ചകുട്ടിയെ പ്രസവിക്കുക, ഒരിക്കലും ഗർഭംപോലും ധരിക്കാതിരിക്കുക എന്നിങ്ങനെ എട്ടുവിധത്തിൽ വന്ധ്യകളെ പറഞ്ഞിട്ടുണ്ടു്. ഇതിൽതന്നെ മതാന്തരങ്ങളും സംജ്ഞാഭേദങ്ങളും ഗ്രന്ഥാന്തരങ്ങളിൽ ഉണ്ടു്. വിസ്തരഭയംനിമിത്തം അവയെ ഇവിടെ ഉദ്ധരിക്കുന്നില്ല.

പുത്രസ്ഥാനേ ബുധക്ഷേത്രേ മന്ദക്ഷേത്രേഥവാ യദി
മന്ദമാന്ദിയുതേ ദൃഷ്ടേ സാക്ഷാദ്വന്ധ്യാ പ്രകീർത്തിതാ. 10

പുത്രഭാവം (അഞ്ചാമെടമോ ഒമ്പതാമെടമോ) കന്നി മിഥുനം മകരം കുംഭം ഈ രാശികളിൽ ഒന്നായി വരികയും ശനിഗുളികന്മാരുടെ യോഗമോ ദൃഷ്ടിയോ സംഭവിക്കുകയും ചെയ്താൽ അവൾ സാക്ഷാദ്വന്ധ്യയായിരിക്കും. ഔരസപുത്രനുണ്ടാകുകയില്ലെന്നു താല്പര്യം. ദത്താദിപുത്രന്മാരുണ്ടാകുമെന്നു ഗ്രന്ഥാന്തരവുമുണ്ടു്.

പുത്രഭേ ബഹുപാപാഢ്യേ തദ്വൽ പുത്രാധിപേപി ച
നീചാരിവർഗ്ഗസംയുക്തേ സാക്ഷാദ്വന്ധ്യാ പ്രകീർത്തിതാ.

പുത്രസ്ഥാനത്തു ബലഹീനന്മാരായ പാപഗ്രഹങ്ങൾ നില്ക്കുകയും പുത്രസ്ഥാനാധിപനായ ഗ്രഹം നീചത്തിലോ ശത്രുക്ഷേത്രത്തിലോ നിൽക്കയും ഈ ഗ്രഹങ്ങളുടെ വർഗ്ഗങ്ങൾക്കും നീചശത്രുത്വാദിസംബന്ധം വരികയും ചെയ്താൽ ആ സ്ത്രീ പ്രസവിച്ചു സന്താനം ഉണ്ടാകയില്ല.

പുത്രേ വാ പുത്രപേ വാപി ഗുരൗ നീചാരിവർഗ്ഗഗേ
പാപവർഗ്ഗേ ബഹുതേ വാ സാക്ഷാദ്വന്ധ്യാ പ്രകീർത്തിതാ. 12

അഞ്ചാംഭാവമോ അഞ്ചാംഭാവാധിപനോ വ്യാഴമോ നീചത്തിലോ ശത്രുക്ഷേത്രത്തിലോ വരികയും പാപഗ്രഹങ്ങളുടെ വർഗ്ഗങ്ങൾ ഏറിയിരിക്കുകയും ശുഭയോഗദൃഷ്ടിസംബന്ധങ്ങൾ സംഭവിക്കാതെയിരിക്കുകയും ചെയ്താൽ ആ സ്ത്രീ പ്രസവിച്ചു സന്താനങ്ങളുണ്ടാവുകയില്ല.

ഗുരുലഗ്നഹിമാംശൂനാം പഞ്ചമസ്ഥൈശ്ച പാപകൈഃ
പുത്രേശേ വാ പാപയുതേ സാക്ഷാദ്വന്ധ്യാ പ്രകീർത്തിതാ. 31

വ്യാഴത്തിൻെറയും ചന്ദ്രൻെറയും ലഗ്നത്തിൻെറയും അഞ്ചാമെടങ്ങളിൽ പാപഗ്രഹങ്ങൾ നിൽക്കുകയും അഞ്ചാംഭാവാധിപനു പാപയോഗമുണ്ടാവുകയും ചെയ്താലും സാക്ഷാദ്വന്ധ്യായോഗമാണ്.

പുത്രസ്ഥാനേ യദാ നക്രേ കർക്കടേ വാ ഗുരൗ സ്ഥിതേ
സ്ത്രീവന്ധ്യാദോഷമിത്യാഹുഃ ചന്ദ്രേ വാ ഭാർഗ്ഗവേപി വാ. 14

അഞ്ചാമെടം മകരമോ കർക്കടകമോ രാശി വരികയും അവിടെ വ്യാഴമോ ചന്ദ്രനോ ശുക്രനോ നിൽക്കയും ചെയ്താൽ സ്ത്രീവന്ധ്യാദോഷം സംഭവിക്കും. പുരുഷസന്താനം ഉണ്ടാകാൻ പ്രയാസമെന്നു സാരം.

ഗുരുപുത്രേശയോർഹീനബലയോഗാൽ ഭവേദ്ധ്രുവം
ചന്ദ്രേ മന്ദസമായോഗേ പുത്രേ ശുക്രസ്യ വാ പുനഃ. 15
ഏകപുത്രീസമായോഗേ സ്ത്രീകാകമിതി കഥ്യതേ
പുത്രസ്ഥാനേ യദാ ജീവേ പുത്രേശേ ശുഭവർജ്ജിതേ. 16
പുംകാകദോഷമിത്യത്ര സ്ത്രീകാകം ശുക്രചന്ദ്രയോഃ
പുത്രസ്ഥാനേ തദീശേ വാ ബലപുഷ്ടിയുതേഥവാ. 15
ചന്ദ്രമന്ദാരസംബന്ധാൻ മൃതവന്ധ്യാദിദോഷകം
പുത്രസ്ഥാനേ യദാ ഭൗമേ ജാതം ജാതം വിനശ്യതി. 18

വ്യാഴവും അഞ്ചാംഭാവാധിപനും കേവലം ബലഹീനന്മാരാണെങ്കിൽ മാത്രമെ, മേൽപറഞ്ഞ സ്ത്രീവന്ധ്യാദോഷത്തിനു ബലമുള്ളൂ. ഇവർ രണ്ടുപേരും ബലവാന്മാരായാൽ കർമ്മപുരുഷസന്താനം ഉണ്ടായേക്കുമെന്നു സാരം. ചന്ദ്രൻ ശുക്രനോടൊ ശനിയോടൊ ഒരുമിച്ചു ബലഹീനനായി അഞ്ചാമെടത്തു കർക്കടകത്തിലൊ മകരത്തിലൊ നിന്നാലും ഒരു സ്ത്രീസന്താനംമാത്രം ജനിക്കും. അഞ്ചാമെടത്തു വ്യാഴം നിൽക്കുകയും അഞ്ചാംഭാവാധിപൻ ബലഹീനനായും ശുഭവർജ്ജിതനായും ഇരിക്കുകയും ചെയ്താൽ ഒരു പുരുഷസന്താനം മാത്രം ഉണ്ടാകും. ചന്ദ്രശുക്രന്മാർ മേൽപ്രകാരം നിന്നാൽ ഒരു സ്ത്രീസന്താനം മാത്രം സംഭവിക്കും. അഞ്ചാംഭാവവും അഞ്ചാംഭാവാധിപനും ബലവാന്മാരായിരിക്കയും അഞ്ചാമെടത്തു ചന്ദ്രൻേറയും ശനിയുടേയും ചൊവ്വായുടേയും സംബന്ധം ഉണ്ടാകയും ചെയ്താൽ മൃതപ്രജയായി ഭവിക്കും. അഞ്ചാമെടത്തു ചൊവ്വാനിന്നാൽ ഉണ്ടാകുന്ന സന്താനങ്ങൾ പ്രായേണ നഷ്ടങ്ങളായിത്തീരുന്നതാണ്.

സംഗ്രഹേണ മയാ പ്രോക്തം വന്ധ്യാദോഷസ്യ ലക്ഷണം
ദുഃസ്ഥദുഃസ്ഥേശസംബന്ധാൽ പുത്രപുത്രപയോസ്തദാ. 79

ദേവേന്ദ്രാചാര്യവശതസ്തഥാ നീചാരിമൗഢ്യതഃ
മൃതവന്ധ്യാദിദോഷത്വം കല്പയേന്മതിമാൻ നരഃ. 20

ലഗ്നാൽ പഞ്ചമഗേ ജീവേ ജീവാൽ പഞ്ചമഗേ ശനൗ
ശനേഃ പഞ്ചമഗേ രാഹൗ പുത്രമേകം വിനിർദിശേൽ. 21

ഇങ്ങിനെ വന്ധ്യാലക്ഷണത്തെ ഇവിടെ ചുരുക്കത്തിൽ പറഞ്ഞു. അഞ്ചാംഭാവത്തിനും അഞ്ചാംഭാവാധിപനും ദുഃസ്ഥാനത്തിൽസ്ഥിതി, ദുഃസ്ഥാനാധിപന്മാരുടെ ബന്ധം, വ്യാഴത്തിനു പാപസംബന്ധം, ദുഃസ്ഥിതി, മൗഢ്യം, നീചസംബന്ധം, വ്യാഴത്തിന്റെ നവമപഞ്ചമങ്ങളിൽ പാപയോഗം മുതലായവയെ വഴിപോലെ നിരൂപിച്ചു മൃതവന്ധ്യാദി ദോഷലക്ഷണങ്ങളെ വിദ്വാനായ ദൈവജ്ഞൻ നിർദ്ദേശിച്ചുകൊള്ളണം. ലഗ്നത്തിന്റെ അഞ്ചിൽ വ്യാഴവും വ്യാഴത്തിന്റെ അഞ്ചിൽ ശനിയും ശനിയുടെ അഞ്ചിൽ രാഹുവും നിന്നാൽ ഒരു പുത്രൻ മാത്രമേ ഉണ്ടാകയുള്ളു. ഈ യോഗത്തിനു് അഞ്ചിൽ വ്യാഴവും ഒമ്പതിൽ ശനിയും ലഗ്നത്തിൽ രാഹുവും നില്ക്കണമെന്നു സാരം.

ഇതി യവനാചാര്യകൃതൌ സ്ത്രീജാതകേ
ദ്വിതീയോദ്ധ്യായഃ.

---

## അഥ തൃതീയോദ്ധ്യായഃ.

---

### സ്ത്രീഡിംഭചക്രം.

നാഡീചക്രേ മസ്തകേ ത്രീണി ഭാനി
വക്ത്രേ ഭാനാം സപ്തകം സ്ഥാപനീയം
പ്രത്യേകം സ്യുഃ സ്വർദ്ദതാരാ ഉരോജേ
തിസ്രസ്താരാ ഹൃൽപ്രദേശേ നിവേശ്യാഃ. 1

നാഭൌ ദേയം ഭത്രയം ത്രീണി ഗുഹ്യേ
പാദദ്വന്ദ്വേ വേദതാരാ ഭവേയുഃ
ഭാനോർധിഷ്ണ്യാച്ചന്ദ്രധിഷ്ണ്യാവധിസ്ഥം
സ്യാൽ സന്താപശ്ശീർഷഭേ വക്ത്രസംസ്ഥെഃ. 2

നിത്യം മൃഷ്ടാന്നാതിസൌഖ്യോപലബ്ധിഃ
കാമം സ്വാമിപ്രേമവൃദ്ധിസ്തനസ്ഥൈഃ
വക്ഷോദേശാവസ്ഥിതൈസ്തു പ്രഹർഷഃ
പത്യുശ്ചിത്താനന്ദവൃദ്ധിശ്ച നാഭൌ 3

ഗുഹ്യസ്ഥൈസ്സ്യാന്മന്മഥാധിക്യമുച്ചൈഃ
പാദദ്വന്ദ്വേ ഭാമിനീ ചാതിദുഷ്ടാ
പത്യുശ്ചിന്താമന്ദവിക്ഷോഭിണീ ച
സ്ത്രീണാമേവം ഡിംഭചക്രം പ്രദിഷ്ടം. 4

സ്ത്രീജനനകാലത്തിൽ ആദിത്യൻ നിൽക്കുന്ന നക്ഷത്രം മുതൽ മൂന്നു നാളുകൾ ശിരസ്സിലാകുന്നു പിന്നെ ഏഴു നക്ഷത്രം മുഖത്തും, പിന്നെ നാലു നക്ഷത്രങ്ങൾ സ്തനദ്വയത്തിലും, അതിനുമേൽ മൂന്നു നക്ഷത്രങ്ങൾ ഹൃദയത്തിലും, മൂന്നു നാളുകൾ നാഭിയിലും, പിന്നെ മൂന്നു നാളുകൾ ഗുഹ്യത്തിലും പിന്നെ നാലു നാളുകൾ പാദദ്വയത്തിലും, സ്ഥിതിചെയ്യുന്നു. ഇങ്ങനെ അംഗസ്ഥിതങ്ങളായ ഈ ഇരുപത്തേഴു നക്ഷത്രങ്ങളിലും ജനിച്ചാലുള്ള ഫലങ്ങളെ ഇനി പറയുന്നു. ശിരസ്ഥിതങ്ങളായ നക്ഷത്രങ്ങളിൽ ജനിച്ചാൽ സന്താപവും, മുഖത്തിലായാൽ പതിവായി മൃഷ്ടാന്നഭോജനവും അധികമായ സുഖവും, മുലകളിലായാൽ ഭർത്താവിന്നു പ്രേമാധിക്യവും കാമവും, ഹൃദയത്തിലായാൽ അധികമായ സന്തോഷവും, നാഭിയിലായാൽ ഭർത്താവിനു മനസ്സന്തോഷം വർദ്ധിക്കുകയും, ഗുഹ്യത്തിലായാൽ കാമാധിക്യവും, പാദദ്വയത്തിലായാൽ ഭർത്തൃചിന്തയും ഏററവും ദുഷ്ടതയും (ജാരസംസർഗ്ഗവും) അധികമായ ക്ഷോഭവും ഫലമാകുന്നു

## വിഷകന്യാലക്ഷണം.

പാപദ്വയമദ്ധ്യഗതേ ചന്ദ്രേ ലഗ്നേ ച കന്യകാ ജാതാ
നിജപിതൃവംശമശേഷം ശ്വശുരകുലം ഹന്തി നിശ്ശേഷം. 5

ലഗ്നത്തിൻെറയും ചന്ദ്രൻെറയും ഇരുപുറവും (പന്ത്രണ്ടിലും രണ്ടിലും) പാപഗ്രഹങ്ങൾ നിന്നാൽ ആ സ്ത്രീ തൻെറ മാതാപിതാക്കന്മാരുടേയും ഭർത്താവിൻെറ മാതാപിതാക്കന്മാരുടേയും വംശത്തെ നിശ്ശേഷം നശിപ്പിക്കുന്നവളായി ഭവിക്കും. “യദിഹ ഗദിതാ യോഗാ യാപ്യാ ഭവന്തി ശുഭേക്ഷിതാഃ” എന്നുള്ള സിദ്ധാന്തപ്രകാരം എല്ലാ അനിഷ്ടയോഗങ്ങൾക്കും ശുഭദൃഷ്ടിയുണ്ടായാൽ ദോഷത്തിനു പ്രാബല്യമില്ലെന്നു് അറിഞ്ഞുകൊൾകയും വേണം. ഈ വിഷയം സ്ഥലാന്തരങ്ങളിലും സ്മരണീയമാണു്.

രിപുക്ഷേത്രസ്ഥിതൌ ദ്വൌ തു ലഗ്നേ യത്ര ശുഭഗ്രഹൌ
ക്രൂരശ്ചൈകസ്തത്ര ജാതാ ഭവേൽ സ്ത്രീ വിഷകന്യകാ. 6

ലഗ്നത്തിൽ പാപഗ്രഹത്തോട്ടുകൂടിയ രണ്ടു ശുഭഗ്രഹങ്ങൾ ശത്രുക്ഷേത്രത്തിൽ നിന്നാൽ അപ്പോൾ ജനിക്കുന്ന സ്ത്രീയും വിഷകന്യകയാകുന്നു.

ഭദ്രാതിഥിർവ്വാരുണാശ്ലേഷാശതഭം കൃത്തികാ തഥാ
മന്ദാരരവിവാരാശ്ചേദ്വിഷകന്യാ ബുധൈഃ സ്മൃതാ. 7

ദ്വിതീയ സപ്തമി ദ്വാദശി ഈ തിഥികളോട്ട് ആയില്യം ചതയം കാർത്തിക ഈ നാളുകളും ശനി ചൊവ്വാ ഞായർ ഈ ആഴ്ചകളും തമ്മിൽ എങ്ങിനെയെങ്കിലും സംബന്ധിക്കുന്ന സമയം ജനിക്കുന്ന സ്ത്രീയും വിഷകന്യകയാകുന്നു.

ദ്വാദശീവാരുണം സൂര്യേ വിശാഖാ സപ്തമീകുജേ
മന്ദാശ്ലേഷാ ദ്വിതീയാ ച വിഷയോഗാസ്ത്രയഃസ്മൃതാഃ.

ഞായറാഴ്ചയും ദ്വാദശിയും ചതയവും ചൊവ്വാഴ്ചയും സപ്തമിയും വിശാഖവും ശനിയാഴ്ചയും ദ്വിതീയയും ആയില്യവും എന്നീ വാരതിഥിനക്ഷത്രങ്ങളുടെ യോഗത്തിൽ മൂന്നു വിഷയോഗങ്ങളുണ്ട്. ഈ സമയം സ്ത്രീ ജനിക്കുന്നതും ശുഭമല്ല എന്നു സാരം.

വ്യയാഷ്ടഗേ ക്രൂരയുതേ കുജേ രാഹൌ ച ലഗ്നഗേ
രണ്ഡാഥ ലഗ്നഗേ സൂര്യേ ഭൌമേ വാ ദുർഗ്ഗാ ശനൌ. 9

പാപഗ്രഹത്തോട്ടുകൂടി ചൊവ്വാ പന്ത്രണ്ടിലൊ അഷ്ടമത്തിലൊ നിൽക്കുകയും രാഹു ലഗ്നഭാവസ്ഥനായി വരികയും ചെയ്താൽ ഭർത്തൃഹീനയായി ഭവിക്കും. ചൊവ്വായൊ ശനിയൊ സൂര്യനോ ലഗ്നത്തിൽ നിന്നാൽ ആ സ്ത്രീ ദുർഗ്ഗയായിരിക്കും. ഇതും വിഷകന്യാലക്ഷണത്തിലുൾപ്പെട്ടതു തന്നെ. (ഗതഭർത്തൃകനാരീതു രണ്ഡാമൂഢികപർണ്യപി എന്നു നിഘണ്ടു.)

മൂർത്തൗരാഹ്വർക്കഭൗമേഷു രണ്ഡാ ഭവതി കാമിനീ
ഏഷു ശുക്രദ്വിതീയേഷു പതിമന്യം ചികീർഷതി. 10

രാഹുവും ആദിത്യനും ചൊവ്വായും ഒരുമിച്ചു ലഗ്നത്തിൽനിന്നാൽ ഭർത്തൃഹീന (വിധവ)യായും ഈ മൂന്നു ഗ്രഹങ്ങളും ശുക്രൻെറ രണ്ടാമിടത്തു നിന്നാൽ വൈധവ്യത്തിനുശേഷം വേറൊരു ഭർത്താവിനെ സ്വീകരിക്കുന്നവളായും ഭവിക്കും.

ഭൗജംഗേ കൃത്തികായാം ശതഭിഷജി തഥാ
സൂര്യമന്ദാരവാരേ
ഭദ്രാസംജ്ഞെ തിഥൗ യാ കില ജനനമിയാൽ
സാ കുമാരീ വിഷാഖ്യാ
ലഗ്നസ്ഥൗ സൗമ്യഖേടാവശുഭഗഗനഗ-
ശ്ചൈക ആസ്തേ തതോ ദ്വൗ
വൈരിക്ഷേത്രാനുയാതൌ യദി ജനുഷി തദാ
സാ കുമാരീ വിഷാഖ്യാ. 11

ആയില്യം കാൎത്തിക ചതയം ഈ നക്ഷത്രങ്ങളും ഞായർ ശനി ചൊവ്വാ ഈ ആഴ്ചകളും ദ്വിതീയ സപ്തമി ദ്വാദശി ഈ തിഥികളും തമ്മിൽ ചേരുന്ന ദിവസം ജനിക്കുന്ന സ്ത്രീയും, ലഗ്നത്തിൽ ഒരു പാപഗ്രഹത്തോടുകൂടെ രണ്ടു ശുഭഗ്രഹങ്ങൾ ശത്രുക്ഷേത്രത്തിൽ നിൽക്കുമ്പോൾ ജനിക്കുന്നവളും വിഷകന്യകകളാകുന്നു. ഈ അദ്ധ്യായത്തിലെ 6-ം 7-ം ശ്ലോകങ്ങളും ഇതും തുല്യാൎത്ഥങ്ങളാണു്.

മന്ദാശ്ലേഷാദ്വിതീയാ യദി തദനു കുജേ സപ്തമീ വാരുണർക്ഷേ
ദ്വാദശ്യാം ച ദ്വിദൈവം ദിനമണിദിവസേ യജ്ജനിസ്സാവിഷാ-
ധൎമ്മസ്ഥോ ഭൂമിസൂനുസ്തനുസദനഗതഃസൂൎയ്യസൂനുസ്തദാനീം (ഖ്യാ
മാൎത്താണ്ഡസ്സൂനുയാതോ യദി ജനിസമയേ സാ കുമാരീ വിഷാ-
(ഖ്യാ.

ശനിയാഴ്ചയും ആയില്യവും ദ്വിതീയയും, ചൊവ്വാഴ്ചയും സപ്തമിയും ചതയവും, ഞായറാഴ്ചയും ദ്വാദശിയും വിശാഖവും തമ്മിൽ ഉള്ള തിഥിവാരനക്ഷത്രയോഗദിവസം ജനിക്കുന്ന സ്ത്രീ വിഷകന്യകയാകുന്നു. ഒമ്പതാമെടത്തു ചൊവ്വായും ലഗ്നത്തിൽ ശനിയും അഞ്ചാമെടത്തു് ആദിത്യനും നില്ക്കുമ്പോൾ ജനിക്കുന്നവളും വിഷകന്യകയാകുന്നു.

ലഗ്നാദിന്ദോശ്ശുഭോവാ യദി മദനപതിർദ്ദ്യൂനയായീവിഷാഖ്യം
ദോഷം ചൈവാനപത്യം തദനുചനിയതംഹന്തി വൈധവ്യദോ
ഇത്ഥംജ്ഞേയംഗ്രഹൈജ്ഞസ്സുമതിഭിരഖിലംയോഗജാതം (ഷം
(ഗ്രഹാണാ-
മാദ്യൈരാഖ്യാനമത്യാമതമിഹഗദിതംജാതകേകാമിനീനാം. 13

ലഗ്നരാശിയുടെയും ചന്ദ്രരാശിയുടെയും ഏഴാമെടത്തു ശുഭഗ്രഹമോ ഏഴാംഭാവാധിപനോ ബലവാനായി നിന്നാൽ മുൻപറഞ്ഞ വിഷദോഷവും വന്ധ്യാദോഷവും വൈധവ്യദുഃഖവും സംഭവിക്കുകയില്ല. ഇപ്രകാരം സ്ത്രീജാതകത്തിലുള്ള വ്യത്യാസ

ങ്ങളെയും ബുദ്ധിമാന്മാരായ ദൈവജ്ഞന്മാർ നല്ലവണ്ണം ചിന്തിച്ച ഫലങ്ങളെ അറിയുകയും പറയുകയും ചെയ്യണം.

ഭരണ്യാം ഭാനുവാരേ ച ചിത്രായാം ചന്ദ്രവാസരേ
കുജവാരേ ച വിശാഖർക്ഷേ വസുഭേ ബുധവാസരേ. 14
ജ്യേഷ്ഠായാം ഗുരുവാരേ ച പൂർവ്വാഷാഢേ ഭൃഗോർദിനേ
രേവത്യാം ശനിവാരേ ച സ്ത്രീജന്മസ്യാദവിഷാഹ്വയം. 15

ഞായറാഴ്ചയും ഭരണിയും, തിങ്കളാഴ്ചയും ചിത്തിരയും, ചൊവ്വാഴ്ചയും ഉത്രാടവും, ബുധനാഴ്ചയും അവിട്ടവും, വ്യാഴാഴ്ചയും തൃക്കേട്ടയും, വെള്ളിയാഴ്ചയും പൂരാടവും, ശനിയാഴ്ചയും രേവതിയും തമ്മിൽ കൂടുന്ന ദിവസവും സ്ത്രീജനനം വിഷസംജ്ഞമാകുന്നു.

കുലക്ഷയം സർവ്വനാശം പുംസാം ജന്മതഥൈവച
ഗുരുദൃഷ്ട്യാ ന ദോഷസ്സ്യാൽ സുസ്ഥാനപവശാദപി. 16

വിഷയോഗത്തിൽ സ്ത്രീ ജനിച്ചാൽ വൈധവ്യം അർത്ഥനാശം മുതലായവ മാത്രമല്ല കുലത്തിനുകൂടി ഹാനി നേരിടുന്നതും സർവനാശം സംഭവിക്കുന്നതുമാകുന്നു. പുരുഷന്മാർക്കും ഇപ്രകാരം തന്നെയാണ്. എന്നാൽ ഇതു സ്ത്രീകൾക്ക് അധിക ദോഷപ്രദവും പ്രത്യേകിച്ചു ജാതകവശാൽ ചിന്തനീയവുമാണെന്നു മാത്രം ഭേദം. ഇഷ്ടഭാവാധിപനായും ബലവാനായും ഇരിക്കുന്ന വ്യാഴത്തിൻെറ യോഗദൃഷ്ടികളുണ്ടായിരുന്നാൽ മേലെഴുതിയ ദോഷം സംഭവിക്കുകയുമില്ല.

മൂലജാ ശ്വശുരം ഹന്തി വ്യാളജാ ച തദംഗനാം
ജ്യേഷ്ഠജാ ഹന്തി തൽജ്യേഷ്ഠം ദേവരന്തു ദ്വിദൈവജാ. 17

മൂലംനാളിൽ ജനിച്ച സ്ത്രീ ഭർത്താവിൻെറ പിതാവിനെയും ആയില്യംനാളിൽ ജനിച്ച സ്ത്രീ ഭർത്താവിൻെറ മാതാവിനെയും തൃക്കേട്ടയിൽ ജനിച്ച സ്ത്രീ ഭർത്താവിൻെറ ജ്യേഷ്ഠനെയും വിശാഖം നാളിൽ ജനിച്ച സ്ത്രീ ഭർത്താവിൻെറ അനുജനെയും ഹനിക്കും. (അവർ അധികം താമസിക്കാതെ മരിക്കുമെന്നു സാരം)

വിശാഖാ ദേവരം ഹന്തി കന്യകാവൃശ്ചികോത്ഭവാ
വിശാഖാ ച തുലായുക്താ ദേവരസ്യ ശുഭാവഹാ. 18

വിശാഖം വൃശ്ചികക്കൂററിൽ ജനിച്ച സ്ത്രീ മാത്രമെ ഭർത്താവിൻെറ അനുജനു നാശമെ ചെയ്കയുള്ളൂ. വിശാഖം തുലാക്കൂററിൽ ജനിച്ചവൾ ഭർത്താവിനു ശുഭപ്രദയാണ് എന്നുമാത്രം വ്യത്യാസം ഉണ്ട്.

മൂലേസാർപ്പേ വിശാഖായാം ജ്യേഷ്ഠായാം ചോദിതഃപുമാൻ
നദോഷകൃദവിവാഹേഷു സ്ത്രിയസ്സർവ്വത്രഗർഹിതാഃ. 1

പുരുഷന്മാർ മൂലം, ആയില്യം, വിശാഖം, തൃക്കേട്ട ഈ നാളുകളിൽ ജനിച്ചതുകൊണ്ടു വിവാഹവിഷയമായി ദോഷം ഒന്നും സംഭവിക്കാനില്ല. ഈ നാളുകളിൽ ജനിച്ച സ്ത്രീകൾ വിവാഹയോഗ്യകളല്ല. ഇതുപോലെതന്നെ "ചിത്രാർദ്രാഫണിദേവരാൾ ശതഭിഷങ്മൂലാഗ്നിപുഷ്യോത്ഭവാ വന്ധ്യാവാവിധവാഥവാ മൃതസുതാത്യക്താ പ്രിയേണാഥവാ" എന്നുള്ളതുകൊണ്ടു് ചിത്തിര, തിരുവാതിര, ആയില്യം, തൃക്കേട്ട, ചതയം, മൂലം, കാത്തിക, പൂയം ഈ നാളുകളിൽ ജനിച്ച സ്ത്രീകളും വന്ധ്യയായോ വിധവയായോ മൃതപുത്രയായോ ഭർത്തൃത്യക്തയായോ ഭവിക്കാനിടയുണ്ടു്. തദ്ദോഷപരിഹാരാർത്ഥം നക്ഷത്രശാന്തികർമ്മം ചെയ്യണമെന്നും വിധിച്ചിരിക്കുന്നു.

ഇതി യവനാചാര്യകൃതൌ സ്ത്രീജാതകേ
തൃതീയോദ്ധ്യായഃ.

---

## അഥ ചതുർത്ഥോദ്ധ്യായഃ.

### നക്ഷത്രഫലം

ജാതാശ്വിനീഷു പ്രമദാ മദനാജ്ഞാ
പ്രഭൂതകോശാ പ്രിയദർശനാ ച
പ്രിയംവദാ സർവ്വസുഖാഭിരാമാ
ശുദ്ധ്യന്വിതാ ദേവഗുരുപ്രസക്താ. 1

അശ്വതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൌന്ദര്യം, അധികമായ ധനസ്ഥിതി, കണ്ണിനു കൌതുകത്തെ ജനിപ്പിക്കുന്ന ആകൃതി പ്രിയംവദത്വം (ഇഷ്ടമായ വാക്കു്) എല്ലാവിധത്തിലുമുള്ള സുഖപുഷ്ടി, ശുചിത്വം, ദേവഭക്തി, ഗുരുഭക്തി എന്നിതുകളോടുകൂടിയവളായി ഭവിക്കും.

സ്ത്രീവർഗ്ഗയുക്താ ഭരണീഷു ജാതാ
ഭവേന്നൃശംസാ കലഹപ്രിയാ ച
സുദുഷ്ടചിത്താ വിഭവൈശ്ച ഹീനാ
ഹതപ്രതാപാ സതതം കുചേലാ. 2

ഭരണിനക്ഷത്രത്തിൽ ജനിച്ചവൾ മററു സ്ത്രീജനങ്ങളോടുകൂടിയവളായും ക്രൌര്യം, കലഹപ്രിയം, ദുഷ്ടസ്വഭാവം, ധനഹീനത, പ്രതാപഹാനി, കുത്സിതമായ വസ്ത്രം എന്നിതുകളോടുകൂടിയവളായും ഭവിക്കും.

ജാതാ കുമാരീ യദി കൃത്തികാസു
കോപാധികാ യുദ്ധപരാ വിരക്താ
പ്രദ്വേഷിണീ ബന്ധുജനേന ഹീനാ
ശ്ലേഷ്മാധികാ ക്ഷാമതനുസ്സദൈവ. 3

കാർത്തികനക്ഷത്രത്തിൽ ജനിച്ച സ്ത്രീ അധികമായ കോപം, യുദ്ധത്തിലും—കലഹത്തിലും—താൽപര്യം, വൈരാഗ്യവിചാരം ഇതുകളോടുകൂടിയവളായും അധികമായ ദ്വേഷത്തോടുകൂടിയവളായും ബന്ധുക്കളില്ലാത്തവളായും ദേഹത്തിനു കൃശതയും കഫാധിക്യവും ഉള്ളവളായും ഭവിക്കും.

ജാതാ ഭവേന്നാര്യഥ രോഹിണീഷു
സുരൂപഗാത്രാ ശുചിരപ്രമത്താ
പതിപ്രധാനാ പിതൃമാതൃഭക്താ
സുപുത്രകന്യാ വിഭവൈസ്സമേതാ. 4

രോഹിണിനക്ഷത്രത്തിൽ ജനിച്ചവൾ ശരീരസൌന്ദര്യവും ശുചിത്വവും അവധാനബുദ്ധിയും ഭർത്താവിങ്കലും മാതാപിതാക്കന്മാരിലും ഭക്തിയും നല്ല പുത്രന്മാരും പുത്രികളും സമ്പത്തും ഉള്ളവളായി ഭവിക്കും.

സൌമ്യേ തു മാന്യാ വനിതാ സുരൂപാ
പ്രസന്നവാക്യാ പ്രിയഭൂഷണാ ച
നാനാർത്ഥവസ്ത്രാന്നപരാ സുപുത്രാ
ധർമ്മാശ്രയാ ശുദ്ധതനുഃ പ്രസക്താ. 5

മകയിരം നാളിൽ ജനിച്ചവൾ മാന്യയായും നല്ല രൂപഗുണവും പ്രസന്നമായ വാക്കും ഉള്ളവളായും ആഭരണങ്ങളിൽ സന്തോഷം പലവിധത്തിലുള്ള ദ്രവ്യങ്ങളിലും വസ്ത്രങ്ങളിലും താൽപര്യം, നല്ല പുത്രന്മാർ, ശരീരശുദ്ധി ഇതുകളോടുകൂടിയവളായും ധർമ്മത്തെ ആചരിക്കുന്നവളായും ഭവിക്കും.

ആർദ്രാസു നാരീ ശതമന്യുയുക്താ
ദുഷ്ടസ്വഭാവാ കഫപിത്തഭാവാ
അന്വിച്ഛതീ വാ പരപക്ഷരന്ധ്രം
മഹാവ്യയാ കൃത്രിമപണ്ഡിതാ ച. 6

തിരുവാതിരനാളിൽ ജനിച്ചവൾ അനേകസ്ത്രീകളോടും കോപ(ദുഃഖ)ത്തോടും ദുഷ്ടസ്വഭാവത്തോടും കൂടിയവളായും കഫപിത്തപ്രകൃതിയായും അന്യന്മാരുടെ ദൂഷ്യങ്ങളെ അന്വേഷിക്കുന്നവളായും വ്യയാധിക്യവും കൃത്രിമമായ പാണ്ഡിത്യവും ഉള്ളവളായും ഭവിക്കും.

പുനർവ്വസൗ ദംഭവിഹീനഭാവാ
ശ്രുതാധികാ പുണ്യപരാ സുഭാവാ
നാരീ ഭവേദ്ധർമ്മപരാ മനോജ്ഞാ
സുപൂജിതാ നാഥവതീ സദൈവ 7

പുണർതംനാളിൽ ജനിച്ച സ്ത്രീ ഡംഭില്ലാത്തവളായും പ്രസിദ്ധിയും, അറിവും പുണ്യകാര്യങ്ങളിൽ താൽപര്യവും ഉള്ളവളായും നല്ലസ്വഭാവമുള്ളവളായും ധർമ്മകാര്യങ്ങളിൽ താല്പര്യമുള്ളവളായും സുന്ദരിയായും മററുള്ളവരാൽ പൂജിതയായും എപ്പോഴും ഭർത്താവിനോടുകൂടിയവളായും ഭവിക്കും.

പുഷ്യേ തു ജാതാ വനിതാ സുരൂപാ
പ്രസിദ്ധകൃത്യാ സുഭഗാ സുപുത്രാ
ദേവദ്വിജാത്ഥപ്രണയാ സുഹർമ്മ്യാ
സുഖാധികാ ബാന്ധവവല്ലഭാ ച. 8

പൂയം നാളിൽ ജനിച്ച സ്ത്രീ പ്രസിദ്ധങ്ങളായ കൃത്യങ്ങളെ ചെയ്യുന്നവളായും സൌന്ദര്യം, സൌഭാഗ്യം, സൽപുത്രന്മാർ, ദേവബ്രാഹ്മണഭക്തി ഇതുകളോടുകൂടിയവളായും നല്ല മാളികയിൽ അധിവസിച്ചു സുഖമനുഭവിക്കുന്നവളായും ബന്ധുക്കളിൽ പ്രിയമുള്ളവളായും ഭവിക്കും.

സാൎപ്പേ കുരൂപാ വ്യസനാതിദൂനാ
ക്രിയാവിഹീനാതികഠോരവാക്യാ
നാരീ ഭവേദുജ്ഝിതസൎവ്വകൃത്യാ
ഡംഭാന്വിതാചരത്മരതാകൃതഘ്നാ. 9

ആയില്യം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൗന്ദര്യമില്ലാത്തവളും എപ്പോഴും വ്യസനത്താൽ പീഡിതയും ഒരു പ്രവൃത്തിയും ചെയ്യാത്തവളും ഏററവും കഠിനമായി സംസാരിക്കുന്നവളും സകല കൃത്യങ്ങളെയും ഉപേക്ഷിച്ചവളും ഡംഭം കപടവും കൃതഘ്നതയും ഉള്ളവളും ആയിരിക്കും.

മഘാസു മാന്യാ ബഹുശത്രുപക്ഷാ
ശ്രിയാധികാ പാപവിവൎജ്ജിതാ ച
ഭക്താ ഗുരൂണാം പ്രണതാ ദ്വിജാനാം
നാരീഭ്ഭവേൽ പാൎത്ഥിവസൌഖ്യയുക്താ. 10

മകം നാളിൽ ജനിച്ചവൾ വളരെ ശത്രുപക്ഷം ഉള്ളവളായും ഏററവും ശ്രീമതിയായും പാപകർമ്മങ്ങളെ തീരെ ഉപേക്ഷി

ച്ചവളായും ഗുരുക്കന്മാരിലും ബ്രാഹ്മണരിലും ഭക്തിയുള്ളവളായും രാജാവിനു തുല്യമായ സുഖമനുഭവിക്കുന്നവളായും ഭവി[redacted]



ഭാഗ്യേ ജിതാരിസ്സുഭഗാ സുപുത്രാ
നയാന്വിതാ സദ്വ്യവഹാരദക്ഷാ
ശാസ്ത്രാനുരക്താ പ്രിയവാദിനീ ച
സ്ത്രീപ്രാപ്തപുണ്യാ ഹി ഭവേൽ കൃതജ്ഞാ.

പൂരം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ ശത്രുക്കളെ ജയിക്കുന്നവളായും സുഭഗയായും നല്ല പുത്രന്മാരോടുകൂടിയവളായും നീതിയിലും വ്യവഹാരത്തിലും സമർത്ഥയായും ശാസ്ത്രങ്ങളിൽ അഭിരുചിയും പ്രിയവചനവും കൃതജ്ഞതയും ഉള്ളവളായും പുണ്യത്തെ സമ്പാദിച്ചവളായും ഭവിക്കും.

തഥോത്തരേ സുസ്ഥിരചിത്തവിത്താ
നയപ്രധാനാ ഗൃഹകൃത്യദക്ഷാ
ഗുണാനുരക്താ വ്യസനൈർവ്വിയുക്താ
നാരീ ഭവേദ്രോഗവിവർജ്ജിതാ ച. 12

ഉത്രം നാളിൽ ജനിച്ചവൾ സ്ഥിരമായ ബുദ്ധിയും ധനവും ഉള്ളവളായും നീതിജ്ഞയായും ഗൃഹകൃത്യങ്ങളിൽ നിപുണയായും ഗുണവതിയായും വ്യസനവും രോഗവും ഇല്ലാത്തവളായും ഭവിക്കും.

ഹസ്തേ സുഹസ്താ ശുഭനേത്രകർണ്ണാ
ക്ഷമാന്വിതാ ശീലധനാ വിധിജ്ഞാ
ഭവേന്നിതാന്തം വനിതാ ശുഭാംസാ
മഹാസുഖൈർവ്വർദ്ധിതഗാത്രകാ ച. 13

അത്തം നക്ഷത്രത്തിൽ ജനിച്ചാൽ കൈകളും കണ്ണുകളും കാതുകളും നന്നായിരിക്കുകയും ക്ഷമയും സദ്വൃത്തതയും ഉണ്ടായിരിക്കുകയും ചെയ്യുന്നവളായും ധർമ്മാചാരങ്ങളറിയുന്നവളായും ശോഭനമായ സ്കന്ധ (ചുമൽ) പ്രദേശത്തോടുകൂടിയവളായും ഉൽകൃഷ്ടസുഖങ്ങളെക്കൊണ്ടു ശരീരപുഷ്ടിയുള്ളവളായും ഭവിക്കും.

ചിത്രാസു ചിത്രാഭരണാ സുരൂപാ
ചതുർദ്ദശീമേകതമാം ച ഹിത്വാ
തസ്യാം ച കൃഷ്ണേ വിഷകന്യകാ സ്യാൽ
ശുക്ലേ ദരിദ്രാത്വഥ വന്ധകീ ച. 14

ചിത്തിരനക്ഷത്രത്തിൽ ജനിക്കുന്നവൾ പല വിധത്തിലുള്ളവയും ആശ്ചര്യരൂപങ്ങളും ആയ ആഭരണങ്ങളോടും ശരീരസൌ

ന്ദയ്യത്തോടും കൂടിയവളായിരിക്കും. ചിത്തിരയും ചതുർദ്ദശി തിഥിയുംകൂടിയ ദിവസം ജനിക്കുന്ന സ്ത്രീ ശുഭയല്ല. കൃഷ്ണചതുർദ്ദശിയും ചിത്തിരയും കൂടിയ ദിവസം ജനിച്ചവൾ വിഷകന്യകയായിട്ടും ശുക്ലചതുർദ്ദശിയും ചിത്തിരയും കൂടിയ ദിവസമായാൽ ദരിദ്രയായും കുലടയായും തീരും.

സ്വാതീഷുസാദ്ധ്വീ സതതം സുതാഢ്യാ
വിത്താധികാ സത്യധനാല്പയാനാ
പ്രഭൂതമിത്രാ വിജിതാരിപക്ഷാ
നാരീ ഭവേൽ കീൎത്തിസമന്വിതാ ച. 15

ചോതിനക്ഷത്രത്തിൽ ജനിക്കുന്ന സ്ത്രീ പതിവ്രതയായും പുത്രഗുണമുള്ളവളായും സമ്പത്തും സത്യവും ഉള്ളവളായും പത്തുക്കെ സഞ്ചരിക്കുന്നവളായും ബന്ധുക്കളും യശസ്സും ഉള്ളവളായും ശത്രുസംഘത്തെ ജയിക്കുന്നവളായും ഭവിക്കും.

ഭവേദ്വിശാഖാസു മനോജ്ഞവാക്യാ
മനോഹരാംഗീ വിഭവൈസ്സമേതാ
തീൎത്ഥാനുരക്താ വ്രതധൎമ്മസക്താ
രാമാ ഭവേൽ ബാന്ധവവല്ലഭാ ച. 16

വിശാഖം നക്ഷത്രത്തിൽ ജനിക്കുന്നവൾക്ക വാക്കും ശരീരവും മനോഹരമായിരിക്കുകയും സമ്പത്തും ബന്ധുക്കളിൽ പ്രിയവും ഉണ്ടായിരിക്കുകയും തീൎത്ഥസ്നാനത്തിലും വ്രതാനുഷ്ഠാനങ്ങളിലും പുണ്യങ്ങളിലും മററു സദാചാരങ്ങളിലും താൽപൎയ്യം ഉണ്ടായിരിക്കയും ഫലം.

മൈത്രേ സുമിത്രാ വിഗതാഭിമാനാ
പ്രസന്നമൂൎത്തിഃ പ്രഭുതാസമേതാ
വിനീതവേഷാഭരണാസുമദ്ധ്യാ
ഭക്താ ഗുരൂണാം പതിവല്ലഭാ ച. 17

അനിഴം നക്ഷത്രത്തിൽ ജനിക്കുന്നവൾ ബന്ധുഗുണം ഉള്ളവളായും അഹങ്കാരമില്ലാത്തവളായും ശരീരത്തിന്ന പ്രസന്നതയും പ്രഭുത്വവും ഉള്ളവളായും അലങ്കാരങ്ങളും ആഡംബരങ്ങളും ചുരുക്കുന്നവളായും ഗുരുഭക്തയായും ഭൎത്താവിങ്കൽ പ്രിയമുള്ളവളായും ഭവിക്കും.

ജ്യേഷ്ഠാസു രമ്യാ വനിതാ പ്രഗത്ഭാ
സുചാരുവാക്യാ സുഖകാൎയ്യസക്താ
പ്രഭൂതകോശാ സുഭഗാ സുതാഢ്യാ
ബന്ധുപ്രിയാ സത്യസമന്വിതാ ച. 18

തൃക്കേട്ടനക്ഷത്രത്തിൽ ജനിക്കുന്നവൾ സൗന്ദൎയ്യവും പ്രതിഭയും (നവനവോന്മേഷശാലിനിയായ ബുദ്ധിയും) ഏററവും മനോഹരമായ വാക്കും സുഖകാൎയ്യങ്ങളിൽ താൽപൎയ്യവും വളരെ ധനവും സൗഭാഗ്യവും പുത്രന്മാരും ബന്ധുക്കളിൽ സന്തോഷവും സത്യവും ഉള്ളവളായിരിക്കും.

മൂലേല്പസൗഖ്യാ വിധവാ ദരിദ്രാ
രോഗാഭിഭൂതാ ബഹുശത്രുപക്ഷാ
നാരീ ഭവേൽ ബാന്ധവലോകഹീനാ
പരാഭിഭൂതാ ബഹുനീചഖൎവ്വാ. 19

മൂലം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ അല്പസുഖവും വൈധവ്യവും ദാരിദ്ര്യവും രോഗപീഡയും വളരെ ശത്രുക്കളും ഉള്ളവളായും ബന്ധുജനങ്ങളില്ലാത്തവളായും ശത്രുക്കളാൽ തോല്പിക്കപ്പെടുന്നവളായും ഏററവും നീചത്വവും ഹ്രസ്വത്വവും ഉള്ളവളായും ഭവിക്കും.

ആപ്യേന്ദുകൂലാ കുലമദ്ധ്യമുഖ്യാ
സുപൂജ്യകൎമ്മാതുലവീൎയ്യസത്വാ
വിശാലനേത്രാത്ഭുതരൂപയുക്താ
നാരീ ഭവേൽ കീൎത്തിയുതാ സദൈവ. 20

പൂരാടം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ സ്വജനങ്ങളിൽവച്ചു മുഖ്യയായും നല്ല പ്രവൃത്തികളെ ചെയ്യുന്നവളായും തുല്യമില്ലാത്ത വീൎയ്യവും സൌന്ദൎയ്യവും ഉള്ളവളായും വിസ്താരമേറിയ കണ്ണുകളോടുകൂടിയവളായും ഭവിക്കും.

വൈശ്വേ തു ജാതാ വനിതാ മനോജ്ഞാ
ഭവേദ്വിനീതാ പ്രഥിതാ നൃലോകേ
നാനാൎത്ഥഭോഗൈസ്സഹിതാ പ്രധാനാ
സന്തുഷ്ടചിത്താ പതിവല്ലഭാ ച. 21

ഉത്രാടം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ സൗന്ദൎയ്യവും വിനയവും പ്രസിദ്ധിയും പലവിധത്തിലുള്ള സമ്പത്തും സുഖവും പ്രാധാന്യവും മനസ്സന്തോഷവും ഭൎത്താവിങ്കൽ പ്രിയവും ഉള്ളവളായി ഭവിക്കും.

പ്രഭൂതരൂപാ ഹരിഭേ സുവിജ്ഞാ
ശാസ്ത്രാനുരക്താ പ്രചുരപ്രഭാവാ
സ്ത്രീ സൎവ്വദാ ദാനരതാ സസത്യാ
പരോപകാരപ്രണയാ ച നിത്യം. 22

തിരുവോണം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ അധികമായ രൂപ ഗുണവും പാണ്ഡിത്യവും ശാസ്ത്രങ്ങളിൽ താല്പര്യവും അധികമായ മാഹാത്മ്യവും ദാനശീലവും സത്യവും പരോപകാരം ചെയ്യുവാൻ സന്തോഷവും ഉള്ളവളായി ഭവിക്കും.

ഭവേദ്ധനിഷ്ഠാസു കഥാന്തരക്താ
നാരീ പ്രഭൂതാന്നസുഖാംബരാഢ്യാ
നാനാർത്ഥദാ പ്രാപ്തഹയാ ഗുരൂണാം
ഭക്താ ഗുണാധിക്യയുതാ സദൈവ. 23

അവിട്ടം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ കഥകളിൽ താല്പര്യമുള്ളവളും മൃഷ്ടമായ ഭക്ഷണം, സുഖം, നല്ല വസ്ത്രം ഇതുകളോടുകൂടിയവളും പലവിധത്തിലുള്ള ധനങ്ങളെ ദാനം ചെയ്യുന്നവളും അശ്വവാഹനത്തോടുകൂടിയവളും ഗുരുഭക്തയും ഏററവും ഗുണവതിയും ആയിരിക്കും.

ദാന്താ നിതാന്തം വരുണോഡുജാതാ
സ്ത്രീ സമ്മതാ പൂജ്യതമാ സ്വവർഗ്ഗേ
ദേവാർച്ചനാദൗ സുജനേ ച സക്താ
സദാനിധിസ്സർവ്വകുതൂഹലാനാം. 24

ചതയം നക്ഷത്രത്തിൽ ജനിച്ച സ്ത്രീ ഏററവും ജിതേന്ദ്രിയത്വമുള്ളവളായും സമ്മതയായും സ്വജനങ്ങളിൽവച്ചു് ഏററവും പൂജ്യയായും ദേവപൂജയിലും സജ്ജനത്തെ ആരാധിക്കുന്നതിലും താൽപര്യമുള്ളവളായും സകല കൌതുകങ്ങളും ഉള്ളവളായും ഭവിക്കും.

അജൈകപാദേ വനിതാഭിജാതാ
പ്രഭൂതകോശാ സുതലാലസാ ച
സൽപാത്രദാ സാധുസമാഗമോൽകാ
വിദ്യാന്വിതാ ഭൂരിധനാ പ്രധാനാ. 27

പൂരുരുട്ടാതി നക്ഷത്രത്തിൽ ജനിച്ച സ്ത്രീ കുലശ്രേഷ്ഠയായും വളരെ സമ്പത്തുള്ളവളായും പുത്രന്മാരിൽ അധികമായ അഭിരുചിയുള്ളവളായും യോഗ്യന്മാൎക്ക് ദാനം ചെയ്യുന്നവളായും സജ്ജനസഹവാസത്തിൽ താല്പര്യവും വിദ്യയും ധനവും പ്രാധാന്യവും ഉള്ളവളായും ഭവിക്കും.

ഉപാന്ത്യഭേ സ്വാമിഹിതാന്തരക്താ
ക്ഷമാന്വിതാ പ്രീതികരീ ഗുരൂണാം
പ്രശാന്തഗർവ്വാ ബഹുസൗഖ്യയുക്താ
വിവേകിനീ സ്യാന്നിജകൃത്യയുക്താ. 26

ഉത്തൃട്ടാതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ ഭർത്താവിൻെറ ഹിതത്തെ അനുസരിക്കുന്നവളും ക്ഷമയും ഗുരുക്കന്മാരിൽ സന്തോഷവും ഉള്ളവളും അഹങ്കാരമില്ലാത്തവളും വളരെ സുഖവും വിവേകവും (തിരിച്ചറിവും) ഉള്ളവളും തൻെറ കൃത്യങ്ങളെ ചെയ്യുന്നവളും ആയിത്തീരും.

പൌഷ്ണേ സുപൂജ്യാ ബഹുമിത്രപക്ഷാ
സ്വഭാവശുദ്ധാ വ്രതചാരിണീ ച
തേജോന്വിതാ ഭൂരിചതുഷ്പദാഢ്യാ
ഹതാരിവർഗ്ഗാ പ്രിയദർശനാ ച. 27

രേവതിനക്ഷത്രത്തിൽ ജനിച്ച സ്ത്രീ ഏററവും പൂജ്യയായും വളരെ ബന്ധുക്കളും സ്വഭാവശുദ്ധിയും വ്രതാനുഷ്ഠാനവും തേജസ്സും വളരെ ചതുഷ്പാത്തു (പശുവൃഷമഹിഷാദി)കളും ഉള്ളവളായും ശത്രുവർഗ്ഗത്തെ ജയിക്കുന്നവളായും സുന്ദരിയായും ഭവിക്കും.

ഇതി യവനാചാര്യകൃതൗ സ്ത്രീജാതകേ
ചതുർത്ഥോദ്ധ്യായഃ.

---

## അഥ പഞ്ചമോദ്ധ്യായഃ.

---

ചന്ദ്രാശ്രയരാശി (കൂറു) ഫലം.

ചന്ദ്രേഹ്യജസ്ഥേ വനിതാ പ്രഗത്ഭാ
ജാതാ ഭവേൽ കൃത്യപരാ പ്രധാനാ
സുരൂപഗാത്രാ പതിവല്ലഭാ ച
സദാ ഗുരുബ്രാഹ്മണദേവഭക്താ. 1

മേടക്കൂററിൽ ജനിക്കുന്ന സ്ത്രീ പ്രതിഭയുള്ളവളായും കൃത്യനിഷ്ഠ, പ്രാധാന്യം, മനോഹരമായ ശരീരം, ഭർത്താവിങ്കൽ അധികമായ ആദരം, ഗുരുക്കന്മാരിലും ദേവന്മാരിലും ബ്രാഹ്മണരിലും ഭക്തി ഇതുകളോടുകൂടിയവളായും ഭവിക്കും.

വൃഷാശ്രിതേ ശീതകരേ സുശീലാ
വിദ്യാവിവേകാഗമശാസ്ത്രരക്താ
തീർത്ഥപ്രസക്താ ബഹുപുത്രപൌത്രാ
പതിപ്രിയാ വിത്തപരിഗ്രഹേണ. 2

ഇടവക്കൂററിൽ ജാതയായ സ്ത്രീ സൗശീല്യം, വിദ്യ, വിവേകം, വേദശാസ്ത്രങ്ങളിൽ താല്പൎയ്യം, ഗംഗാദിപുണ്യതീൎത്ഥങ്ങളിൽ പ്രസക്തി, വളരെ പുത്രന്മാർ, പൌത്രന്മാർ, ധനസ്വീകരണംകൊണ്ടു ഭൎത്താവിന്റെ പ്രിയത്വം എന്നീ ഫലാനുഭവങ്ങളുള്ളവളായിരിക്കും.

നൃയുക്സ്ഥിതേ ശീതകരേ സുശീലാ
ഭവേൽ സുകായാ പ്രിയദർശനാ ച
നാനാൎത്ഥമാനൈസ്സഹിതാ വിദഗ്ദ്ധാ
പരോപകാരപ്രണയാ സുനേത്രാ. 3

മിഥുനക്കൂററിൽ ജനിച്ച സ്ത്രീ സൗശീല്യം, സൌന്ദൎയ്യം, ദൎശനീയത്വം, പലപ്രകാരത്തിലുള്ള ധനം, മാനം, വിലാസം (സാമൎത്ഥ്യം) പരോപകാരത്തിൽ പ്രിയം, മനോഹരമായ കണ്ണ് എന്നീ ഫലങ്ങളോടുകൂടിയവളായി ഭവിക്കും.

കൎക്കിസ്ഥിതേ ശീതകരേ തു ജാതാ
നാരീ ഭവേൽ പൂജ്യതമാ സ്വവർഗ്ഗേ
സുമാനിനീ ബാന്ധവലോകമാന്യാ
ഹതാരിപക്ഷാ ദ്വിജദേവഭക്താ. 4

കൎക്കടകക്കൂററിൽ ജനിച്ച സ്ത്രീ രോഗപീഡിതയായും ഏററവും പൂജ്യയായും കുലമുഖ്യയായും ഈൎഷ്യാകോപം ഉള്ളവളായും ബന്ധുജനങ്ങളാൽ മാനിക്കപ്പെട്ടനവളായും ശത്രുക്കളെ ഹനിക്കുന്നവളായും ദേവബ്രാഹ്മണഭക്തയായും ഭവിക്കും.

സിംഹസ്ഥിതേ ചന്ദ്രമസിപ്രധാനാ
നാരീഭവേൽ ക്രൌൎയ്യസമന്വിതാ ച
പ്രിയാമിഷാ ഭൂഷണവസ്ത്രയുക്താ
ഭവത്യുദാരാ സുഭഗാ സുരൂപാ. 5

ചിങ്ങക്കൂററിൽ ജനിച്ച സ്ത്രീ പ്രാധാന്യവും ക്രൂരതയും മാംസത്തിൽ പ്രിയവും വസ്ത്രാലങ്കാരങ്ങളും ഉദാരത്വവും (മഹത്വവും) സുഭഗതയും സൌന്ദൎയ്യവും ഉള്ളവളായിരിക്കും.

കന്യാശ്രിതേ രാത്രിപതൌ തു ജാതാ
നാരീ ഭവേദ്വിത്തചതുഷ്പദാഢ്യാ
പതിപ്രധാനാ ജിതശത്രുപക്ഷാ
ക്ഷമാന്വിതാ ശൌചവരാ സദൈവ. 6

കന്നിക്കൂററിൽ ജനിച്ച സ്ത്രീ ധനവും പശുവൃഷമഹിഷാദികളും ഉള്ളവളായും ഭൎത്താവിനു പ്രിയപ്പെട്ടവളായും ശത്രുസംഘ

ത്തെ ജയിക്കുന്നവളായും ക്ഷമയും ശുചിത്വവും ഉള്ളവളായും ഭവിക്കും.

തുലാധരസ്ഥേ ശശിനീ വ്രതാഢ്യാ
ജാതാ ഭവേൽ ബന്ധുജനപ്രഹൃഷ്ടാ
പതിവ്രതാ പുത്രവതീ മനോജ്ഞാ
വിവർജ്ജിതാ ദംഭമനോഭവാഭ്യാം. 7

തുലാക്കൂറിൽ ജനിച്ച സ്ത്രീ വ്രതങ്ങളെ അനുഷ്ഠിക്കുക, ബന്ധുജനങ്ങളിൽ സന്തോഷം, പാതിവ്രത്യം, പുത്രലബ്ധി, സൌന്ദര്യം ഇതുകളോടുകൂടിയവളായും അഹങ്കാരവും അതികാമവും ഇല്ലാത്തവളായും ഭവിക്കും.

ചന്ദ്രേളിസംസ്ഥേ തു സുഗുപ്തപാപാ
സ്ഥിരസ്വഭാവാ സുവിദഗ്ദ്ധചേഷ്ടാ
പ്രിയാഗുരൂണാം നിയമൈസ്സമേതാ
പ്രഭൂതകോശാ വിഗതാഭിമാനാ. 8

വൃശ്ചികക്കൂറിൽ ജനിച്ച സ്ത്രീ തൻെറ പാപകർമ്മങ്ങളെ മറച്ചുവയ്ക്കുന്നവളായും ഉറപ്പുള്ള പ്രകൃതവും ഏററവും സാമർത്ഥ്യത്തോടുകൂടിയ പ്രവൃത്തിയും ഉള്ളവളായും ഗുരുക്കന്മാൎക്ക് സന്തോഷത്തെ ജനിപ്പിക്കുന്നവളായും നിയമങ്ങളെ അനുഷ്ഠിക്കുന്നവളായും അഭിമാനം (ഗർവ്വം) ഇല്ലാത്തവളായും ധനമുള്ളവളായും ഭവിക്കും.

ധനുർദ്ധരസ്ഥേ ശശിനീ വ്രതാഢ്യാ
നാരീ ഭവേദ്ദാനപരാ സരാഗാ
ഗീതപ്രിയാ പ്രാണസമാനുകൂലാ
പ്രിയാഗമാസ്ത്രീജനനീവിഹീനാ. 9

ധനുക്കൂറിൽ ജനിച്ച സ്ത്രീ വ്രതങ്ങളെ അനുഷ്ഠിക്കുക, ദാനം ചെയ്ക, സന്തോഷസ്വഭാവം, സംഗീതത്തിൽ സന്തോഷം, ഭർത്താവിങ്കൽ ആനുകൂല്യം, ശാസ്ത്രങ്ങളിലും വേദങ്ങളിലും ശ്രദ്ധ, ഇതുകളോടുകൂടിയവളായും മാതാവിനോടു വേർപെട്ടവളായും ഭവിക്കും.

ചന്ദ്രേ മൃഗസ്ഥേതികരാളദംഷ്ട്രാ
നാരീ ഭവേൽ ക്രൗര്യപരാ മനോജ്ഞാ
വിദ്യാധികാ സത്യപരാ സുരൂപാ
സൽസംയുതാ നീതിയുതാ ഹതാരിഃ. 10

മകരക്കൂറിൽ ജനിച്ച സ്ത്രീ വികടങ്ങളായ പല്ലുകൾ, അധികമായ ക്രൂരത്വം, മനോഹരത്വം, വിദ്യ, സത്യം, നല്ലരൂപം ഇതു

കളോടുകൂടിയവളായും സജ്ജനങ്ങളോടു ചേൎന്നവളായും ശത്രുക്കളെ ജയിക്കുന്നവളായും നീതിജ്ഞയായും ഭവിക്കും.

ഘടാശ്രിതേ ശീതകരേ തു ജാതാ
നാരീ ഭവേൽ ചന്ദ്രസമാനവക്ത്രാ
ഉദാരശീലാ സുതവിത്തയുക്താ
ശുഭാനുകാരാ പ്രഥിതാഭിമാനാ. 11

കുംഭക്കൂറിൽ ജനിച്ചസ്ത്രീ ചന്ദ്രനെപ്പോലെ മനോഹരമായ മുഖത്തോടുകൂടിയവളായും ദാനശീലവും ഔദാൎയ്യവും പുത്രന്മാരും ധനവും ഉള്ളവളായും നല്ല പ്രകൃതം ഉള്ളവളായും ആത്മാഭിമാനത്തോടുകൂടിയവളായും ഭവിക്കും.

മീനൎക്ഷസംസ്ഥേ ഹിമഗൌ സുതാഢ്യാ
നാരീ ഭവേൽ ധൎമ്മപരാ സുശീലാ
ജിതേന്ദ്രിയാ സൎവ്വകലാസു ദക്ഷാ
ലജ്ജാന്വിതാ മാനപരാ മനോജ്ഞാ. 12

മീനക്കൂറിൽ ജനിച്ച സ്ത്രീ പുത്രഗുണമുള്ളവളായും ധൎമ്മവും സദ്വൃത്തതവും ഉള്ളവളായും ഇന്ദ്രിയങ്ങളെ ജയിച്ചവളായും സകല കലകളിലും നിപുണതയും ലജ്ജയും മാനവും സൌന്ദൎയ്യവും ഉള്ളവളായും ഭവിക്കും.

ഇതി യവനാചാൎയ്യകൃതൌ സ്ത്രീജാതകേ
പഞ്ചമോഽധ്യായഃ.

---

## അഥ ഷഷ്ഠോഽധ്യായഃ.

---

### രാജയോഗം.

മൂൎത്തൌ സുരേജ്യോസ്തഗതശ്ശശാങ്കോ
യദാ സ്വവൎഗ്ഗേ ഗഗനേ ച ശുക്രഃ
ജാതാന്ത്യജാനാമപി മന്ദിരേഽസ്മിൻ
യോഗേ ഭവേൽ പാൎത്ഥിവവല്ലഭാ ച. 1

ലഗ്നത്തിൽ വ്യാഴവും ഏഴാമെടത്തു ചന്ദ്രനും പത്താമെടത്തു സ്വവൎഗ്ഗത്തിൽ (സ്വക്ഷേത്രത്തിൽ ശുക്രനും) നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ അന്യകുലത്തിൽ ജനിച്ചവളായിരുന്നാലും ഭൎത്താവു

രാജത്വം ഉജ്ജ്വലമായി ഭവിക്കും. തനിക്കു രാജ്യഭരണം ലഭിച്ചാലും രാജഭാര്യയായാലും രാജാവിനെപ്പോലെയുള്ള സ്ഥാനമാനങ്ങളും സുഖവും ലഭിച്ചാലും രാജയോഗമാണെന്നുള്ള സംഗതി അറിഞ്ഞു കൊൾകയും വേണം.

കേന്ദ്രേഷു സൌമ്യാ യദി കല്പഭാജഃ
പാപാഃ കളത്രം ച മനുഷ്യരാശിഃ
രാജ്ഞീ ഭവേൽ സ്ത്രീബഹുകോശയുക്താ
നിത്യം പ്രശാന്താരിസുഖേന തുഷ്ടാ. 2

ലഗ്നത്തിൽ പാപഗ്രഹങ്ങൾ നിൽക്കുകയും 4, 7, 10 ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ വരികയും ഏഴാമെടം പുരുഷരാശിയായിരിക്കയും ചെയ്താലും രാജയോഗം ഭവിക്കും. ഈ യോഗത്തിൽ ജനിച്ച സ്ത്രീ വളരെ സമ്പത്തും സുഖവും ശത്രുജയവും ലഭിക്കുന്നവളായിരിക്കയും ചെയ്യും.

ഏകോപി ജീവോ രസവർഗ്ഗശുദ്ധഃ
കേന്ദ്രേ യദാ ചന്ദ്രനിരീക്ഷിതശ്ച
രാജ്ഞീ ഭവേൽ ഭൂരിധനാത്മജാതാ
സാർദ്രാ മഹീസ്യാദപിരദേന്ദ്രദാനൈഃ. 3

വ്യാഴം ഷഡ്വർഗ്ഗശുദ്ധിയോടും ചന്ദ്രന്റെ പൂർണ്ണദൃഷ്ടിയോടും കൂടി ലഗ്നം 4, 7, 10 ഈ ഭാവങ്ങളിലെവിടെയെങ്കിലും നിന്നാൽ അപ്പോൾ ജനിക്കുന്ന സ്ത്രീ വളരെ സമ്പത്തുകളോടുകൂടിയ രാജ്ഞിയായി ഭവിക്കും. ആ ദേശം മദയാനകളെക്കൊണ്ടു നിബിഡമായിരിക്കുകയും ചെയ്യും. ഷഡ്വർഗ്ഗം എന്നതു ക്ഷേത്രം, ഹോര, ദ്രേക്കാണം, നവാംശകം, ദ്വാദശാംശകം, ത്രിംശാംശകം ഇതുകളാകുന്നു. ഷഡ്വർഗ്ഗസ്വരൂപം സാരാവലീവ്യാഖ്യാനത്തിൽനിന്നു് അറിഞ്ഞുകൊള്ളണം.

ലാഭാശ്രിതശ്ശീതകരോ ഭൃഗുശ്ച
കളത്രഗസ്സോമസുതേന യുക്തഃ
ജീവേന ദൃഷ്ടഃ കുരുതേത്രരാജ്ഞീം
ലോകേ സ്തുതാം പണ്ഡിതവന്ദിവൃന്ദൈഃ. 4

പതിനൊന്നാമെടത്തു ചന്ദ്രനും ബുധൻ ശുക്രനോടും ഗുരുദൃഷ്ടിയോടുംകൂടി ഏഴാമെടത്തും നിന്നാൽ പണ്ഡിതന്മാരാലും സ്തുതിപാഠകന്മാരാലും സ്തുതിക്കപ്പെടുന്നവളായ രാജ്ഞിയായി ഭവിക്കും.

ബുധേവിലഗ്നേ യദി തുംഗസംസ്ഥേ
ലാഭാശ്രിതേ ദേവപുരോഹിതേ ച
വരിഷ്ഠഭൂപാലകവല്ലഭാസ്മിൻ
യോഗേപ്രസിദ്ധാ ഭവതി പ്രജാതാ. 5

കന്നിലഗ്നം ജനിക്കയും ബുധൻ അവിടെ ഉച്ചസ്ഥനായി നില്ക്കുകയും പതിനൊന്നാമെടത്തു (കക്കടകത്തിൽ) വ്യാഴം ഉണ്ടായിരിക്കുകയും ചെയ്താൽ ജാതയായ സ്ത്രീ പ്രസിദ്ധയായ രാജ്ഞിയായി ഭവിക്കും.

തൃതീയഗസ്സോമസുതോംബുസംസ്ഥഃ
ഷഡ്വർഗ്ഗശുദ്ധോ യദി ദേവമന്ത്രീ
മൂർത്തൗ ഭൃഗുഃ പാർത്ഥിവസമ്മതാം താം
കരോതിനാരീം ബഹുവാജിരാജീം. 6

മൂന്നാമെടത്തു ബുധനും, ഷഡ്വർഗ്ഗശുദ്ധിയോടുകൂടിയ വ്യാഴം നാലാമെടത്തും, ലഗ്നത്തിൽ ശുക്രനും നിൽക്കുമ്പോൾ ജനിക്കുന്ന സ്ത്രീ വളരെ അശ്വവാഹനങ്ങളോടുകൂടിയവളും രാജസമ്മതമുള്ളവളുമായി ഭവിക്കും.

ശീർഷോദയേ സപ്തമഗേ ശശാങ്കേ
ചതുഷ്ടയേ പാപവിവർജ്ജിതേ ച
രാജ്ഞീ ഭവേൽ ഭൂരിഗജാശ്വയുക്താ
പതിപ്രധാനാ വിജിതാരിപക്ഷാ. 7

ശീർഷോദയരാശിയായ ഏഴാമെടത്തു ചന്ദ്രൻ നില്ക്കുകയും ലഗ്നം 4, 7, 10 ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങളില്ലാതെ ഇരിക്കയും ചെയ്താൽ ശത്രുക്കളെ ജയിക്കുന്നവളും ഗജാശ്വാദിവാഹനയുക്തയുമായ രാജ്ഞിയായി ഭവിക്കും.

ഷഡ്വർഗ്ഗശുദ്ധൈസ്ത്രിഭിരേവ രാജ്ഞീ
ചതുർഭിരീശസ്യ തഥൈവ പത്നീ
പഞ്ചാദിഭിർദേവവിമാനയാതാ
ത്രൈലോക്യനാഥപ്രമദാ തഥാ സ്യാൽ. 8

മൂന്നുഗ്രഹങ്ങൾ ഷഡ്വർഗ്ഗശുദ്ധിയോടുകൂടി നിന്നാൽ രാജ്ഞിയായും നാലു ഗ്രഹങ്ങൾ മേൽപ്രകാരം നിന്നാൽ ചക്രവർത്തിനിയായും അഞ്ചോ ആറോ ഏഴോ ഗ്രഹങ്ങൾ ഷഡ്വർഗ്ഗശുദ്ധിയോടുകൂടി നിന്നാൽ ത്രൈലോക്യനാഥന്റെ പത്നിയായി വിമാനങ്ങളിൽ സഞ്ചരിക്കുന്നവളായും ഭവിക്കും.

തുംഗാശ്രിതേ ശീതകരേ സുഖസ്ഥേ
ജീവേന ദൃഷ്ടേ പരിപൂർണ്ണദേഹേ
വിദ്യാധരീവാത്ര ഭവേൽപ്രധാനാ
രാജ്ഞീജ്ജിതാരിർബ്ബഹുപുത്രപൌത്രാ. 9

വ്യാഴത്തിൻെറ പരിപൂർണ്ണദൃഷ്ടിയോടുകൂടിയ പൂർണ്ണചന്ദ്രൻ തൻെറ പരമോച്ചത്തിൽ നാലാമെടത്തു നിൽക്കുമ്പോൾ ജനിക്കുന്ന സ്ത്രീ വളരെ പുത്രന്മാരോടും പൌത്രന്മാരോടും കൂടിയവളായും വിദ്യാധരിയെപ്പോലെ മാഹാത്മ്യമുള്ളവളും ജിതശത്രുവുമായ മഹാരാജ്ഞിയായി ഭവിക്കും.

സ്വക്ഷേത്രഗസ്സോമസുതോംബുസംസ്ഥഃ
ഷഡ്വർഗ്ഗശുദ്ധസ്സുരരാജമന്ത്രീ
ശുക്രേണദൃഷ്ടഃ പ്രമദാം പ്രസൂതേ
രാജ്ഞീം മഹാശബ്ദസമന്വിതാം ച. 10

ബുധൻ നാലാമെടത്തു സ്വക്ഷേത്രത്തിൽ നിൽക്കുകയും ശുക്രദൃഷ്ടിയോടും ഷഡ്വർഗ്ഗശുദ്ധിയോടുംകൂടിയ വ്യാഴം മറേറതെങ്കിലും ഇഷ്ടസ്ഥാനത്തു വരികയുംചെയ്താൽ അപ്പോൾ ജനിക്കുന്ന സ്ത്രീയും മഹാരാജ്ഞിയായി ഭവിക്കും.

വക്രസ്തൃതീയേ രിപുസംസ്ഥിതോ വാ
ഷഡ്വർഗ്ഗശുദ്ധോ രവിജശ്ച ലാഭേ
സ്ഥിരേവിലഗ്നേഗ്ഗുരുണാന്വയുക്തേ
രാജ്ഞീഭവേൽ ഭൂപതിസമ്മിതാ ച. 11

ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ രാശികളിലൊന്നു ലഗ്നമായി വരികയും ആ ലഗ്നത്തിൽ വ്യാഴം നിൽക്കുകയും ഷഡ്വർഗ്ഗശുദ്ധിയോടുകൂടിയ ശനി പതിനൊന്നാമെടത്തു നില്ക്കുകയും ചൊവ്വാ മൂന്നാമെടത്തോ ആറാമെടത്തോ വരികയും ചെയ്താൽ രാജതുല്യമായും രാജ്ഞിയുമായി ഭവിക്കും.

ആയസ്ഥിതസ്തീക്ഷ്ണകരസ്സ്വതുംഗേ
മൂർത്തൌ ശശാങ്കഃ പരിപൂർണ്ണമൂർത്തിഃ
സൌമ്യാംബരസ്ഥഃ കുരുതേ ച രാജ്ഞീം
പതിപ്രധാനാം ബഹുപുത്രപൌത്രാം. 12

ആദിത്യൻ തൻെറ പരമോച്ചത്തിൽ പതിനൊന്നാമെടത്തും പരിപൂർണ്ണബലനായ ചന്ദ്രൻ ലഗ്നത്തിലും ബുധൻ പത്താമെടത്തും നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ പുത്രപൌത്രാദികളോടും

ഭർത്താവിനോടും കൂടിയ രാജ്ഞിയായി ഭവിക്കും. ഇവിടെ പതിനൊന്നിൽ ആദിത്യൻ നിൽക്കുമ്പോൾ ലഗ്നസ്ഥനായ ചന്ദ്രന്റെ പൂർണ്ണത്വം സംഭാവ്യമല്ല. അതിനാൽ ചന്ദ്രന്റെ പൂർണ്ണബലം ഉണ്ടായാൽ മതിയാവുമെന്നായിരിക്കണം അഭിപ്രായം.

ഷഡ്വർഗ്ഗശുദ്ധേ ദിവസാധിനാഥേ
തൃതീയഗേ സൂര്യസുതേ രിപുസ്ഥേ
ഭവേൽ പ്രജാതാപ്രമദാ സുരാജ്ഞീ
ധർമ്മപ്രധാനാ പതിവല്ലഭാ ച. 13

ഷഡ്വർഗ്ഗശുദ്ധിയോടുകൂടിയ ആദിത്യൻ മൂന്നാമെടത്തും അപ്രകാരം ഉള്ള ശനി ആറാമെടത്തും നിൽക്കുമ്പോൾ ജനിക്കുന്ന സ്ത്രീ ഭർത്തൃസുഖവും ധർമ്മവും ഉള്ള രാജ്ഞിയായി ഭവിക്കും.

സ്ഥിരേ വിലഗ്നേ രസവർഗ്ഗശുദ്ധേ
സൗമ്യേന യുക്തേ ത്വഥ വീക്ഷിതേ വാ
തുംഗാശ്രിതേ ചൈകതമേത്ര രാജ്ഞീ
വരേഭവൃന്ദാനുഗതാ യദി സ്യാൽ. 14

ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഈ രാശികളിലൊന്നു ലഗ്നമായി വരികയും, ഷഡ്വർഗ്ഗശുദ്ധിയോടുകൂടിയ ബുധൻ ആ ലഗ്നത്തിൽ നോക്കുകയോ നിൽക്കുകയോ ചെയ്കയും, ഒരു ഗ്രഹം ഏതെങ്കിലും ഭാവത്തിൽ ഉച്ചസ്ഥനായി വരികയും ചെയ്താൽ അനേക ഗജവാഹനങ്ങളോടുകൂടിയ രാജ്ഞിയായി ഭവിക്കും.

യസ്യാംബുധസ്തുംഗഗതോ വിലഗ്നേ
ലാഭസ്ഥിതേ ദേവപുരോഹിതശ്ച
ശുക്രോ ധനേ കർമ്മണി ശീതരശ്മി-
സ്സാ സാർവ്വഭൗമസ്യ വധൂർഭവിത്രീ. 15

കന്നി ലഗ്നത്തിൽ ബുധൻ പരമോച്ചസ്ഥനായി നിൽക്കുകയും പതിനൊന്നാമെടത്തു (കർക്കടകത്തിൽ) വ്യാഴവും രണ്ടാമെടത്തു ശുക്രനും പത്താമെടത്തു ചന്ദ്രനും നിൽക്കുമ്പോൾ ജനിക്കുന്ന സ്ത്രീ ചക്രവർത്തിനിയായി ഭവിക്കും.

ഇതി യവനാചാര്യകൃതൗ സ്ത്രീജാതകേ
ഷഷ്ഠോദ്ധ്യായഃ.

---

## അഥ സപ്തമോദ്ധ്യായഃ.

---

### രവിഭാവഫലം.

തനുസ്ഥിതേ തീവ്രകരേ പ്രസൂതേ
തീവ്രാം തഥാ തീവ്രരുജാസമേതാം
ദുഷ്ടസ്വഭാവാം തു കൃശാം കൃതഘ്നാം
പരാന്നരക്താം പ്രഭയാ വിഹീനാം. 1

ആദിത്യൻ ലഗ്നത്തിൽ നിന്നാൽ കഠിനതയുള്ളവളും കഠിനരോഗങ്ങളാൽ പീഡിതയും ദുസ്സ്വഭാവമുള്ളവളും ശരീരത്തിനു ചടവും കൃതഘ്നതയും പരാന്നത്തിലും പരദ്രവ്യത്തിലും ആഗ്രഹവും നിഷ്പ്രഭത്വവും ഉള്ളവളുമായി ഭവിക്കും.

ധനാശ്രിതേർക്കേ ധനധാന്യഹീനാം
കഠോരവാക്യാം ഗതശക്തിഭാവാം
യുദ്ധപ്രിയാം ദ്വേഷരതാം ഖലാം ച
നാരീം പ്രസൂതേ ഗതസൗഹൃദാം ച. 2

രണ്ടാമെടത്ത് ആദിത്യൻ നിന്നാൽ ധനവും ധാന്യങ്ങളും ഇല്ലാത്തവളും കഠിനമായ വാക്കുകളെ പറയുന്നവളും ദൗർബല്യം, യുദ്ധത്തിൽ പ്രിയം, വിരോധശീലം, ദുർജ്ജനത്വം ഇതുകളോടുകൂടിയവളും ആരോടും സ്നേഹമില്ലാത്തവളും ആയി ഭവിക്കും.

തൃതീയഗസ്തീക്ഷ്ണകരഃ പ്രസൂതേ
സുഖേനയുക്താം ദയിതാനുരക്താം
അരോഗദേഹാം ശുഭരൂപരമ്യാം
പ്രസിദ്ധിയുക്താം പൃഥുലോരസം ച 3

മൂന്നാമെടത്ത് ആദിത്യൻ നിന്നാൽ സുഖവും ഭർത്താവിങ്കൽ അനുരാഗവും ശരീരത്തിന് ആരോഗ്യവും നല്ലതായ സൗന്ദര്യവും പ്രസിദ്ധിയും വിസ്താരമേറിയ മാറിടവും ഉള്ളവളായി ഭവിക്കും.

ചതുർത്ഥഗസ്തീവ്രകരഃ പ്രസൂതേ
സൗഖ്യേന ഹീനാം വനിതാം സദൈവ
സരോഗദേഹാം വികരാളദംഷ്ട്രാം
പ്രഭാവിഹീനാം പൃഥുതാപവിദ്ധാം. 4

ആദിത്യൻ നാലാമെടത്തു നിന്നാൽ സുഖമില്ലാത്തവളും രോഗങ്ങളെക്കൊണ്ടു ദേഹപീഡയെ അനുഭവിക്കുന്നവളും വികടങ്ങ

ളായ പല്ലുകളോടുകൂടിയവളും അധികമായ ദുഃഖത്താൽ പീഡിതയും തേജസ്സില്ലാത്തവളും ആയി ഭവിക്കും.

സുതാശ്രിതസ്സ്വൽപസുതാം പ്രസൂതേ
നാരീം പ്രധാനാം വ്രതസംയുതാം ച
സ്ഥൂലാസ്യദന്താം പിതൃമാതൃഭക്താം
പ്രിയംവദാം ബ്രാഹ്മണസമ്മതാം ച. 5

അഞ്ചാമെടത്തു് ആദിത്യൻ നിന്നാൽ പുത്രന്മാർ കുറവും (അല്പപുത്രത്വവും) പ്രാധാന്യവും വ്രതാനുഷ്ഠാനങ്ങളും ഉള്ളവളായും മുഖവും പല്ലുകളും പുഷ്ടിയോടുകൂടിയിരിക്കുന്നവളായും മാതാപിതാക്കന്മാരിൽ ഭക്തിയുള്ളവളായും ഇഷ്ടാനുസരണം നല്ലവാക്കു പറയുന്നവളായും ബ്രാഹ്മണൎക്കു് സമ്മതമുള്ളവളായും ഭവിക്കും.

ഷഷ്ഠേ ദിനേശഃ കുരുതേ പ്രഗത്ഭാം
ഹതാരിപക്ഷാം സുഭഗാം ച ദക്ഷാം
പ്രശാന്തചൎയ്യാം പ്രിയധൎമ്മകൃത്യാം
ധൎമ്മാനുരക്താം പ്രബലാം സുരൂപാം. 6

ആറാമെടത്തു് ആദിത്യൻ നിന്നാൽ പ്രതിഭയുള്ളവളായും ശത്രുക്കളെ ജയിക്കുന്നവളായും സൗന്ദൎയ്യം, സൗഭാഗ്യം, സാമൎത്ഥ്യം ഏററവും ശാന്തമായ നടപടി, ധൎമ്മകാൎയ്യങ്ങളിൽ താൽപൎയ്യം, ഭൎത്തൃസ്നേഹം, പ്രാബല്യം ഇതുകളോടുകൂടിയവളായും ഭവിക്കും.

സൂൎയ്യേസ്തസംസ്ഥേ പതിനാ വിമുക്താം
നാരീം തഥാ സൎവ്വസുഖൈൎവ്വിയുക്താം
സദൈവ രൗദ്രീം പ്രണയേന ഹീനാം
കഫാശ്രയാം കിൽബിഷിനീം കുരൂപാം. 7

ഏഴാമെടത്തു് ആദിത്യൻനിന്നാൽ ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെട്ടുന്നവളായും എല്ലാ സുഖങ്ങളോടും വേർപെടുന്നവളായും ഏററവും ക്രൂരത്വം ഉള്ളവളായും സന്തോഷം ഇല്ലാത്തവളായും കഫപ്രകൃതിയായും പാപമുള്ളവളായും വിരൂപയായും ഭവിക്കും.

രന്ധ്രസ്ഥിതേ വാസരനായകേ സ്യാൽ
ദാരിദ്ര്യദുഃഖാന്വിതബന്ധുഗോത്രാ
നാരീ കുധൎമ്മാന്വിതസൎവകൃത്യാ
വിഷാദയുക്തിക്ഷതജാർദിതാംഗി. 8

അഷ്ടമത്തിൽ ആദിത്യൻ നിന്നാൽ തനിക്കു മാത്രമല്ല ബന്ധു

ക്കൾക്കുംകൂടി ദാരിദ്ര്യദുഃഖം ഉണ്ടാവുകയും സകല കർമ്മങ്ങളിലും അധർമ്മം മുന്നിട്ടുനിൽക്കുകയും പല പ്രകാരേണ വിഷാദം അനുഭവിക്കുകയും രക്തകോപം നിമിത്തം ദേഹപീഡയുണ്ടാവുകയും ഫലം.

വികർത്തനോ ധർമ്മഗതഃ പ്രസൂതേ
നാരീം കുധർമ്മാം പ്രിയസാഹസാം ച
ഭാഗ്യൈർവ്വിഹീനാം ബഹുശത്രുപക്ഷാം
പ്രവൃദ്ധരോഷാം വിഭവൈർവ്വിഹീനാം. 9

ഒമ്പതാമെടത്തു് ആദിത്യൻ നിന്നാൽ ദുരാചാരങ്ങളെ ചെയ്യുന്നവളും സാഹസകർമ്മങ്ങളിൽ (അവിവേകപൂർവ്വമായ പ്രവൃത്തിയിൽ) പ്രിയപ്പെടുന്നവളും ആയും ഭാഗ്യമില്ലാത്തവളായും കോപാധിക്യവും വളരെ ശത്രുക്കളും നിർധനത്വവും ഉള്ളവളായും ഭവിക്കും.

കർമ്മാശ്രിതോ വാസരപഃ പ്രസൂതേ
കുകർമ്മരക്താം വനിതാമനിച്ഛാം
പ്രഭാവഹീനാം പ്രഥിതാം പ്രകൃഷ്ടാം
പ്രഭാവതീവപ്രണയാനുരക്താം. 10

പത്താമെടത്തു് ആദിത്യൻ നിന്നാൽ നിന്ദ്യകർമ്മങ്ങളെ ചെയ്യുന്നവളായും ഉത്തമമായും പ്രഭ (തേജസ്സ്) ഇല്ലാത്തവളായും പ്രസിദ്ധിയും ഉൽകൃഷ്ടതയും ഭർത്താവിങ്കൽ അധികമായ സന്തോഷവും അനുരാഗവും ഉള്ളവളായും ഭവിക്കും.

ലാഭാശ്രിതസ്തീക്ഷ്ണകരഃ കരോതി
നാരീം സലാഭാം ബഹുപുത്രപൌത്രാം
ജിതേന്ദ്രിയാം സർവ്വകലാസുദക്ഷാം
ക്ഷമാന്വിതാം ബാന്ധവപൂജിതാം ച. 11

പതിനൊന്നാമെടത്തു് ആദിത്യൻ നിന്നാൽ ലാഭവും വളരെ പുത്രന്മാരും പൌത്രന്മാരും ജിതേന്ദ്രിയത്വവും സകല കലകളിലും നൈപുണ്യവും ക്ഷമയും ബന്ധുക്കളുടെ സല്ക്കാരവും ഉള്ളവളായി ഭവിക്കും.

അസദ്വ്യയാം ദ്വാദശഗോ ദിനേശോ
നാരീം പ്രസൂതേ വിനയേന ഹീനാം
ബഹുവ്യയാം പാപപരാം നൃശംസാം
സർവ്വാശയാം ശൌചവിവർജ്ജിതാം ച. 12

പന്ത്രണ്ടാമെടത്തു് ആദിത്യൻ നിന്നാൽ ദുർവ്വിഷയമായും അധികമായും ചെലവുചെയ്യുന്നവളായും വിനയവും ശുചിത്വ

വും ഇല്ലാത്തവളായും പാപകമ്മങ്ങളെ ചെയ്യുന്നവളായും ക്രൂരയായും എല്ലാററിലും അഭിപ്രായം ഉള്ളവളായും ഭവിക്കും.

ഇതി യവനാചായ്യകൃതൗ സ്ത്രീജാതകേ
സപ്തമോദ്ധ്യായഃ.

---

## അഥ അഷ്ടമോദ്ധ്യായഃ.

ചന്ദ്രൻെറ ഭാവഫലം.

ചന്ദ്രേ വിലഗ്നേ യദി ശുക്ലപക്ഷേ
നാരീ പ്രസൂതേതിസുരൂപഗാത്രീം
കൃഷ്ണേ കൃശാംഗീം നിതരാം സരോഗാം
വിവാദശീലാം വികലാം കുചേലാം. 1

ശുക്ലപക്ഷചന്ദ്രൻ ലഗ്നത്തിൽ നില്ക്കുമ്പോൾ ജനിക്കുന്ന സ്ത്രീ സൗന്ദൎയ്യസൗഭാഗ്യാദിഗ്ഗുണങ്ങളോടുകൂടിയവളായിരിക്കും. കൃഷ്ണപക്ഷചന്ദ്രൻ ലഗ്നത്തിൽ നിന്നാൽ ശരീരത്തിനു കൃശതയും രോഗവും അംഗവൈകല്യവും മലിനവസ്ത്രവും ഉള്ളവളായിരിക്കുകയും ശുക്ലപക്ഷചന്ദ്രൻതന്നെ ക്ഷീണനായാലും കൃഷ്ണപക്ഷചന്ദ്രൻ പൂൎണ്ണനായാലും ഈ ഫലങ്ങൾക്കു വ്യത്യാസം വരാനിടയുണ്ട്. ക്ഷീണചന്ദ്രനായാലും മേടം ഇടവം കൎക്കടകം ഈ രാശികളായ ലഗ്നത്തിൽ നിന്നാൽ ദോഷമില്ലെന്നും പ്രമാണം കാണുന്നു.

ധനാശ്രിതശ്ശീതകരഃ പ്രസൂതേ
പ്രഭൂതവിത്താം പ്രഥിതാം പ്രധാനാം
ധൎമ്മാനുകൂലാം സ്വപതൌ സുരക്താം
നയാന്വിതാം ബ്രാഹ്മണസമ്മതാം ച. 2

രണ്ടാമെടത്തു ചന്ദ്രൻ നിന്നാൽ വളരെ ധനപുഷ്ടിയും പ്രസിദ്ധിയും പ്രാധാന്യവും ധൎമ്മകാൎയ്യങ്ങളിൽ അനുകൂലതയും സ്വഭൎത്താവിങ്കൽ ഏററവും അനുരക്തിയും നീതിയും ബ്രാഹ്മണസമ്മതവും ഉള്ളവളായി ഭവിക്കും.

ചന്ദ്രസ്തൃതീയേ കഫവാതസാരാം
നാരീം പ്രസൂതേതികഠോരവാക്യാം
കുഭോജനാം നീതിധനൈൎവ്വിഹീനാം
ദുഷ്ടസ്വഭാവാം കൃപണാം കൃതഘ്നാം. 3

മൂന്നാമെടത്തു ചന്ദ്രൻ നിന്നാൽ കഫവാതപ്രകൃതിയായും കഠിനമായി പറയുന്നവളായും കുത്സിതമായ ഭക്ഷണത്തെ ചെയ്യുന്നവളായും നീതിയും ധനവും കൃതജ്ഞതയും(ഉപകാരസ്മരണയും) ഇല്ലാത്തവളായും പിശുക്കും ദുഷ്ടസ്വഭാവവും ഉള്ളവളായും ഭവിക്കും. (ഇവിടെ പൂർണ്ണചന്ദ്രന് കഫവും ക്ഷീണചന്ദ്രനു വാതവും പ്രധാനമായി നിരൂപിക്കണമെന്നുണ്ട്.)

ചന്ദ്രസ്സുഖസ്ഥോ ബഹുസൌഖ്യയുക്താം
നാരീം പ്രസൂതേത്ത്വതഭൂഷണാഢ്യാം
സ്ഥിരസ്വഭാവാം ശ്രുതസർവ്വകൃത്യാം
ഭോഗാന്വിതാം ദേവഗുരുപ്രഭക്താം. 4

നാലാമെടത്തു ചന്ദ്രൻ നിന്നാൽ പലവിധത്തിലുള്ള സുഖവും ആശ്ചര്യരൂപങ്ങളായ ആഭരണങ്ങളും ഉറപ്പുള്ള സ്വഭാവവും പ്രസിദ്ധകൃത്യവും ഭോഗവും ദൈവഭക്തിയും ഗുരുഭക്തിയും ഉള്ളവളായും ഭവിക്കും.

പുത്രാശ്രിതശ്ശീതകരസ്സുപുത്രാം
കരോതി നാരീം ഗുണഗൗരവാഢ്യാം
പ്രഭൂതകൃത്യാം സുഖസത്യയുക്താം
സുസമ്മതാം ഭർത്തൃവശാം സുരൂപാം. 5

അഞ്ചാമെടത്തു ചന്ദ്രൻ നിന്നാൽ നല്ല ഗുണങ്ങളും ഗൌരവവും സൽപുത്രന്മാരും ഉള്ളവളായും വളരെ കൃത്യങ്ങളെ ചെയ്യുന്നവളായും സുഖവും സത്യവും സന്തോഷവും സൌന്ദര്യവും ഉള്ളവളായും ഭർത്താവിന്നധീനയായും ഭവിക്കും.

ചന്ദ്രോരിസംസ്ഥഃ കുരുതേല്പവിത്താം
പ്രഭൂതവൈരാം വിനയൈർവ്വിയുക്താം
ചലസ്വഭാവാം ക്ഷതസർവ്വഗാത്രാം
രോഗാഭിഭൂതാം തനുതാസമേതാം. 6

ആറാമെടത്തു ചന്ദ്രൻ നിന്നാൽ ധനം കുറഞ്ഞിരിക്കുകയും വിരോധം ഏറിയിരിക്കുകയും വിനയമില്ലായ്കയും സ്വഭാവത്തിന് ഇളക്കവും ശരീരം മുഴുവൻ മുറിവോ വ്രണമോ ഉണ്ടാവുകയും രോഗങ്ങൾ പിടിപെടുകയും ശരീരത്തിനു ക്ഷീണവും (ചടവും) ഉപദ്രവവും സംഭവിക്കുകയും ചെയ്യും.

ചന്ദ്രോസ്തസംസ്ഥഃ കുരുതേ വിദഗ്ദ്ധാം
പതിപ്രിയാം ധർമ്മവിവേകയുക്താം

സുചാരുവാചം വിഭവൈസ്സമേതാം
തേജോയുതാം ശൗചസമന്വിതാം ച. 7

ഏഴാമെടത്തു ചന്ദ്രൻ നിന്നാൽ വിദഗ്ദ്ധയായും ഭർത്താവിന്റെ പ്രിയമുള്ളവളായും ധർമ്മം ആചാരം പുണ്യം വിവേകം മനോഹരമായ വാക്ക് പലവിധത്തിലുള്ള ധനം തേജസ്സ് ശുചിത്വം ഇതുകളോടുകൂടിയവളായും ഭവിക്കും.

ചന്ദ്രോഷ്ടമസ്ഥഃ കുരുതേ നൃശംസാം
നാരീം കുനേത്രാം കുകുചാം കുയോനീം
വിഹീനവേഷാഭരണാം സരോഷാം
നിതാന്തമാർത്താമബലാമനിഷ്ടാം. 8

അഷ്ടമത്തിൽ ചന്ദ്രൻ നിന്നാൽ കഠിനതയുണ്ടായിരിക്കുകയും കണ്ണ്, കുചം, യോനി ഇവ കുത്സിതങ്ങളായിരിക്കുകയും വേഷങ്ങളും ആഭരണങ്ങളും ചുരുങ്ങിയിരിക്കുകയും കോപമേറിയിരിക്കുകയും രോഗപീഡയും ബലഹീനതയും അനിഷ്ടവും അസുഖവും അനുഭവിക്കുകയും ഫലം.

ധർമ്മാശ്രിതശ്ശീതകരഃ പ്രസൂതേ
പ്രഭൂതധർമ്മാം സസുതാം സുമദ്ധ്യാം
ഭോഗാധികാം കല്യതമാം മനോജ്ഞാം
സുഖാർത്ഥഭൃത്യൈസ്സഹിതാം സുശീലാം. 9

ചന്ദ്രൻ ഒമ്പതാമെടത്തുനിന്നാൽ വളരെ ധർമ്മങ്ങളും പുത്രന്മാരും ഉള്ളവളായും സുന്ദരമായ മദ്ധ്യപ്രദേശത്തോടും ഭോഗത്തോടുംകൂടിയവളായും ആരോഗ്യവും അധികമായ നൈപുണ്യവും സൌന്ദര്യവും സുഖവും ധനവും ഭൃത്യന്മാരും സത്സ്വഭാവവും ഉള്ളവളായും ഭവിക്കും

സുധാകരഃ കർമ്മഗതഃ പ്രസൂതേ
പ്രഭൂതഹേമദ്രവിണാം പ്രസിദ്ധാം
നാരീം നിരീഹാം നിജവംശമുഖ്യാം
ത്യാഗാന്വിതാം പുണ്യപരാം സുസത്യാം. 10

പത്താമെടത്തു ചന്ദ്രൻ നിന്നാൽ വളരെ സ്വർണ്ണവും മററു ദ്രവ്യസമൃദ്ധിയും പ്രസിദ്ധിയും ഉള്ളവളായും ഒന്നിലും ആഗ്രഹമില്ലാത്തവളായും കുലമുഖ്യയായും ത്യാഗശീലമുള്ളവളായും പുണ്യകാര്യങ്ങളിൽ താല്പര്യമുള്ളവളായും സത്യമുള്ളവളായും ഭവിക്കും.

ലാഭാശ്രിതശ്ശീതകരസ്സലാഭാം
ഭവ്യാം വിധിജ്ഞാം കുരുതേ സുദാന്താം

നാരീം പ്രസന്നാം പ്രണയേന യുക്താം
ദാനാന്വിതാം വ്യാധിവിവൎജ്ജിതാം ച. 11

പതിനൊന്നാമെടത്തു ചന്ദ്രൻ നിന്നാൽ വളരെ ലാഭവും മംഗല്യവും ജിതേന്ദ്രിയത്വവും പ്രസന്നതയും പ്രണയവും ഔദാൎയ്യവും ആരോഗ്യവും ഉള്ളവളായിരിക്കുക ഫലം.

കരോതി ചന്ദ്രോ വ്യയഗോ വ്യയാഢ്യാം
വാതാമയാൎത്താം വനിതാം സുതീവ്രാം
ദീനാനനാം നീതിവിവൎജ്ജിതാം ച
ക്ഷമാവിഹീനാം വിധനാമസൌഖ്യാം. 12

പന്ത്രണ്ടാമെടത്തു ചന്ദ്രൻ നിന്നാൽ ചെലവു് ഏറിയിരിക്കയും വാതരോഗങ്ങളെക്കൊണ്ടു പീഡയും ഏററവും ക്രൂരത്വവും മുഖത്തിന്നു ദീനതയും നീതിഹീനതയും അക്ഷമത്വവും നിൎദ്ധനസ്ഥിതിയും അസുഖവും ഉള്ളവളായിരിക്കുക ഫലം.

ഇതി യവനാചാൎയ്യകൃതൌ സ്ത്രീജാതകേ
അഷ്ടമോദ്ധ്യായഃ

---

## അഥ നവമോദ്ധ്യായഃ.

---

**കുജഭാവഫലം.**

ലഗ്നാശ്രിതോ ഭൂതനയഃ പ്രസൂതേ
നാരീ ക്ഷതാദ്യൈരതിപീഡിതാംഗീം
ഗതപ്രഭാവാം പതിനാ നിരസ്താം
സുദുൎഭഗാം ഗൎവ്വസമന്വിതാം ച. 1

ലഗ്നത്തിൽ ചൊവ്വാ നിന്നാൽ ദേഹത്തിൽ മുറിവു ചതവു വ്രണം മുതലായവയെക്കൊണ്ടുള്ള പീഡയും മാഹാത്മ്യം ഇല്ലായ്കയും ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെടുകയും ദുൎഭഗത്വവും ഗൎവ്വവും ഉണ്ടായിരിക്കുകയും ഫലം.

ധനസ്ഥിതഃ ക്ഷോണിസുതോ വിശീലാം
ധനേനഹീനാം കുരുതേ കുകാന്താം
ദുൎഭാഷിണീം കാമപരാം സരോഗാം
രാഗാധികാമല്പകചാമവിദ്യാം. 2

രണ്ടാമെടത്തു ചൊവ്വാ നിന്നാൽ സത്സ്വഭാവമില്ലായ്കയും നിർധനത്വവും ഭർത്താവു് വിരൂപനായിരിക്കയും നിന്ദ്യവും ക്രൂരവുമായവിധത്തിൽ സംസാരിക്കയും കാമാധിക്യവും രോഗവും രാഗാധിക്യവും തലമുടി കുറഞ്ഞിരിക്കയും വിദ്യാവിഹീനതയും ഫലം

തൃതീയസംസ്ഥഃ ക്ഷിതിജഃ കരോതി
നാരീം ജിതാരിം സുഭഗാം സുശാന്താം
ബന്ധുപ്രിയാം സാധുരതാം പ്രശസ്താം
രോഗൈർവ്വിഹീനാം പ്രഥിതപ്രഭാവാം. 3

മൂന്നാമെടത്തു ചൊവ്വാ നിന്നാൽ ശത്രുക്കളെ ജയിക്കുന്നവളായും സുഭഗയായും ഏററവും ശാന്തയായും ബന്ധുക്കളിൽ പ്രിയമുള്ളവളായും സജ്ജനസംസർഗ്ഗവും പ്രശസ്തിയും ആരോഗ്യവും പ്രസിദ്ധമായ പ്രഭാവവും ഉള്ളവളായും ഭവിക്കും.

ചതുർത്ഥഗോ ഭൂമിസുതഃ പ്രസൂതേ
നാരീം ഹതാശാം ഹതകർമ്മകൃത്യാം
സൗഖ്യേന ഹീനാം വിധവാം വിശാലാം
ജനൈർന്നിരസ്താം സതതം സരോഷാം. 4

നാലാമെടത്തു ചൊവ്വാ നിന്നാൽ ഹതാശയായും കർമ്മങ്ങളേയും കൃത്യങ്ങളേയും ഉപേക്ഷിച്ചവളായും സുഖവും ഭർത്താവും ഇല്ലാത്തവളായും ബന്ധുക്കളും ഗൃഹവും നശിച്ചവളായും ഏററവും കോപമുള്ളവളായും ഭവിക്കും.

സുതാശ്രിതോ ഭൂമിസുതഃ പ്രസൂതേ
കൃപാവിഹീനാമസുതാം ശുചാർത്താം
കുശേമുഷീം പാപരതാമുദാരാം
ക്രൂരാം സരോഗാം ഹതബന്ധുവർഗ്ഗാം. 5

അഞ്ചാമെടത്തു ചൊവ്വാ നിന്നാൽ ലജ്ജയും പുത്രന്മാരും ബന്ധുക്കളും ഇല്ലാതിരിക്കകയും ദുഃഖാധിക്യവും ദുർബ്ബുദ്ധിയും പാപകർമ്മങ്ങളിൽ താല്പര്യവും ഉൽകൃഷ്ടതയും ക്രൂരത്വവും രോഗപീഡയും ഉണ്ടായിരിക്കകയും ഫലം.

ക്ഷതോപയാതഃ ക്ഷിതിജഃ പ്രസൂതേ
നാരീം സനാഥാം ഹതശത്രുപക്ഷാം
പ്രഭൂതകോശാം സഹജാന്വരക്താം
വിദ്യാധികാം രോഗവിവർജ്ജിതാം ച. 6

ആറാമെടത്തു ചൊവ്വാ നിന്നാൽ ഭർത്താവിനോടുകൂടിയവളായും ശത്രുക്കളെ ജയിക്കുന്നവളായും വളരെ സമ്പത്തും സഹോദരഗുണവും നല്ല വിദ്യയും ആരോഗ്യവും സുഖവും ഉള്ളവളായും ഭവിക്കും.

വസുന്ധരായാസ്തനയോऽസ്തസംസ്ഥോ
ബാല്യേ പ്രസൂതേ വിധവാം കുമാരീം
ദുഷ്ടസ്വഭാവാം വിഭവേന ഹീനാം
വിരൂപദേഹാം ഗുണവർജ്ജിതാം ച. 7

ഏഴാമെടത്തു ചൊവ്വാ നിന്നാൽ ചെറുപ്പത്തിൽതന്നെ വൈധവ്യം അനുഭവിക്കുന്നവളായും ദുസ്സ്വഭാവവും നിർദ്ധനത്വവും വിരൂപതയും ഉള്ളവളായും ഗുണമില്ലാത്തവളായും ഭവിക്കും.

രന്ധ്രസ്ഥിതോ ഭൂതനയഃ പ്രസൂതേ
പ്രഭൂതരോഗാം വിധവാം കൃശാംഗീം
ദാരിദ്ര്യദുഃഖക്ഷതശോകയുക്താം
ഹിംസാധികാം കാന്തിവിവർജ്ജിതാം ച. 8

അഷ്ടമത്തിൽ ചൊവ്വാ നിന്നാൽ അധികമായ രോഗപീഡയും വൈധവ്യവും ശരീരത്തിനു കൃശതയും ദാരിദ്ര്യവും ദുഃഖവും മുറിവും (വ്രണവും) ശോകവും ഹിംസാശീലവും സൌന്ദര്യഹീനതയും ഉള്ളവളായി ഭവിക്കും. (കുജേഷ്ടമസ്ഥേ വിധവാ ബാല്യ ഏവ ന സംശയഃ ഇത്യാദി പ്രമാണാന്തരങ്ങളും ഉണ്ടു്.)

ധരാസുതോ ധർമ്മഗതോ വിധർമ്മാം
കരോതി നാരീം സസുഖാം സരോഗാം
ഭാഗ്യൈർവിഹീനാം സുജനൈർന്നിരസ്താം
പ്രിയാമിഷാം പാനപരാം കഠോരാം. 9

ഒമ്പതാമെടത്തു ചൊവ്വാ നിന്നാൽ ധർമ്മം കുറഞ്ഞിരിക്കുകയും സുഖം അനുഭവിക്കുകയും രോഗപീഡയും ഭാഗ്യഹീനതയും മദ്യമാംസങ്ങളിൽ പ്രിയവും ഉണ്ടായിരിക്കുകയും സജ്ജനങ്ങളാൽ നിരസിക്കപ്പെടുകയും ക്രൗര്യം ഉണ്ടാവുകയും ഫലം.

കർമ്മാശ്രിതോ ഭൂമിസുതഃ പ്രസൂതേ
കുകർമ്മസക്താം പ്രവണാം കുഭാവാം
ശീലേന ഹീനാം നിരതാം വിധർമ്മേ
ലജ്ജാവിഹീനാം മതിവർജ്ജിതാം ച. 10

പത്താമെടത്തു ചൊവ്വാ നിന്നാൽ നിന്ദ്യകർമ്മങ്ങളിൽ

ആസക്തിയും താഴ്മയും കുത്സിതസ്വഭാവവും സദ്വൃത്തത കുറഞ്ഞിരിക്കകയും വിരുദ്ധധർമ്മങ്ങളിൽ താൽപര്യവും ലജ്ജയില്ലായ്കയും ബുദ്ധിഹീനതയും ഫലം.

ധരാകുമാരോ ഭവഗസ്സ്വഭാവാം
ശുഭപ്രഭാവാം വിവിധോപചാരാം
പ്രഭൂതലാഭാം പ്രഥിതാം നിരീഹാം
പതിപ്രിയാം പ്രീതിയുതാം സ്വധർമ്മേ. 11

പതിനൊന്നാമെടത്തു ചൊവ്വാ നിന്നാൽ നല്ല സ്വഭാവവും ശോഭനമായ പ്രഭാവവും പലപ്രകാരത്തിലുള്ള സൽക്കാരങ്ങളുടെ പ്രാപ്തിയും അധികമായ ധനലാഭൈശ്വര്യവും ഉണ്ടായിരിക്കകയും ആഗ്രഹം കുറഞ്ഞിരിക്കകയും ഭർത്താവിങ്കൽ സന്തോഷവും സ്വധർമ്മത്തിൽ താൽപര്യവും ഉണ്ടായിരിക്കകയും ഫലം.

വ്യയസ്ഥിതോ ഭൂതനയഃ പ്രസൂതേ
നാരീം കദന്നാം ഗുണവർജ്ജിതാം ച
അസദ്വ്യയാം പാനപരാം നൃശംസാം
സദാതുരാം പ്രാണവിവർജ്ജിതാം ച. 12

പന്ത്രണ്ടാമെടത്തു ചൊവ്വാ നിന്നാൽ കുത്സിതസാധനങ്ങളെ ഭക്ഷിക്കുന്നവളായും ഗുണം കുറഞ്ഞവളായും ദുർവ്വ്യയം ഉള്ളവളായും മദ്യപാനംചെയ്യുന്നവളായും ക്രൂരയായും എന്നും രോഗമുള്ളവളായും പ്രാണബലം ഇല്ലാത്തവളായും ഭവിക്കും.

ഇതി യവനാചാര്യകൃതൌ സ്ത്രീജാതകേ
നവമോദ്ധ്യായഃ.

---

## അഥ ദശമോദ്ധ്യായഃ.

---

ബുധഭാവഫലം.

തനോതി സൌമ്യസ്തനുഗസ്സുരൂപാം
പതിപ്രധാനാം നയധർമ്മയുക്താം
വിശാലനേത്രാം പ്രചുരാന്നപാനാം
പ്രിയാം സതാം സത്യസമന്വിതാം ച. 1

ലഗ്നത്തിൽ ബുധൻനിന്നാൽ സൌന്ദര്യവും ഭർത്താവിന്റെ ആനുകൂല്യവും നീതിയും ധർമ്മവും ഉള്ളവളായും വിസ്താരമേറിയ

കണ്ണുകളോടുകൂടിയവളായും അന്നപാനാദി ഭക്ഷണദ്രവ്യങ്ങൾക്കു സമൃദ്ധി ഉള്ളവളായും സജ്ജനസമ്മതയായും സത്യമുള്ളവളായും ഭവിക്കും.

ധനസ്ഥിതസ്സോമസുതഃ പ്രസൂതേ
ധനാന്വിതാം ശുദ്ധിയുതാം സുരൂപാം
നാരീം ദ്വിജാരാധനതൽപരാം ച
യജ്ഞപ്രിയാം ശ്രീസഹിതാം സവിദ്യാം. 2

രണ്ടാമെടത്തു ബുധൻ നിന്നാൽ ധനവും ശുദ്ധിയും (ശുചിത്വവും) സൌന്ദര്യ്യവും ബ്രാഹ്മണാരാധനത്തിൽ താൽപര്യ്യവും യാഗാദി പുണ്യകർമ്മങ്ങളിൽ പ്രിയവും സമ്പത്തും വിദ്യയും ശ്രീയും ഉണ്ടായിരിക്കും.

തൃതീയഗസ്സോമസുതോ ധനാഢ്യാം
ദേവദ്വിജാരാധനതൽപരാം ച
പുത്രൈസ്സഗർഭ്യൈസ്സഹിതാമുദാരാം
യശസ്വിനീം സാധുജനാനുകൂലാം. 3

മൂന്നാമെടത്തു ബുധൻ നിന്നാൽ ധനപുഷ്ടിയും ദേവബ്രാഹ്മണപൂജയിൽ താൽപര്യ്യവും പുത്രന്മാരും സഹോദരന്മാരും ഉണ്ടായിരിക്കയും സജ്ജനങ്ങളിൽ ആനുകൂല്യവും ഉൽകൃഷ്ടതയും അധികമായ യശസ്സും ഉണ്ടായിരിക്കുകയും ഫലം.

സൌമ്യസ്സുഖസ്ഥസ്സുഖാം പ്രസൂതേ
യുതാം പ്രഭൂതൈസ്സ്വജനൈസ്സ്വഭൃത്യൈഃ
ദേവദ്വിജാരാധനതൽപരാം ച
പ്രഖ്യാതവംശാം സുഗൃഹാം സുധർമ്മാം. 4

നാലാമെടത്തു ബുധൻ നിന്നാൽ സുഖവും വളരെ ബന്ധുക്കളും ഭൃത്യന്മാരും ഉണ്ടായിരിക്കുകയും ദേവബ്രാഹ്മണപൂജയിൽ താൽപര്യ്യവും വംശപ്രസിദ്ധിയും നല്ല ഗൃഹവും ധർമ്മവും ഉണ്ടായിരിക്കയും ചെയ്യും.

സുതസ്ഥിതസ്സോമസുതോല്പപുത്രാം
സ്വല്പാന്നവിത്താം കലഹപ്രിയാം ച
വൃഥാടനാം ഗർഹിതസർവ്വകൃത്യാം
ലക്ഷ്മ്യാവിഹീനാം ഹതസാധുപക്ഷാം. 5

അഞ്ചാമെടത്തു ബുധൻ നിന്നാൽ അല്പപുത്രത്വവും, ഭക്ഷണദ്രവ്യങ്ങളും ധനവും കുറഞ്ഞിരിക്കുകയും, കലഹപ്രിയവും, നിഷ്പ്രയോജനമായ സഞ്ചാരവും, ഒരു കൃത്യങ്ങളിലും മാന്യതയില്ലാ

യ്യയും അശ്രീയും സജ്ജനങ്ങളിൽ അപ്രിയവും ഫലം. ഈ ശ്ലോകംതന്നെ പാഠാന്തരത്തോടുകൂടി വേറൊരു ഗ്രന്ഥത്തിൽ കാണുന്നുണ്ടു്. ഫലങ്ങൾക്കു തമ്മിൽ അല്പം വ്യത്യാസമുള്ളതിനാൽ ആ ശ്ലോകംകൂടി ഇവിടെ കാണിക്കുന്നു.

(സുതസ്ഥിതസ്സോമസുതസ്സുതാഢ്യാം
പ്രജ്ഞാധികാം സർവ്വകലാസു ദക്ഷാം
യുദ്ധപ്രിയാം വൃദ്ധഗതിം സുകൃത്യാം
ലക്ഷ്മ്യാന്വിതാം സജ്ജനസമ്മതാം ച.)

എന്നാണു് ആ ശ്ലോകം. അപ്രകാരമായാൽ അഞ്ചാമെടത്തു ബുധൻ നിന്നാൽ പുത്രന്മാരും ബുദ്ധിയും സകല കലകളിലും പാണ്ഡിത്യവും യുദ്ധഗതിയും വൃദ്ധാടനവും സൽപ്രവൃത്തിയും സമ്പത്തും സജ്ജനസമ്മതവും ഉള്ളവളായിരിക്കുമെന്നു ഫലവുമാകുന്നു. ഈ രണ്ടാമത്തു പറഞ്ഞ പക്ഷമാണു് കുറേക്കൂടി സമീചീനമെന്നു തോന്നുന്നു.

സൌമ്യോऽരിസംസ്ഥോ ഹതശത്രുപക്ഷാം
നാരീം പ്രസൂതേ സദയാമരോഗാം
അല്പായുഷം തീവ്രതമാം സകാമാം
പരോപകാരവ്യസനാഭിഭൂതാം. 6

ആറാമെടത്തു ബുധൻ നിന്നാൽ ശത്രുക്കളെ ജയിക്കയും എല്ലാവരിലും ദയാബുദ്ധിയും ആരോഗ്യവും അല്പായുസ്സും കഠിനതയും കാമാധിക്യവും പരോപകാരക്ലേശത്താൽ പരാജയവും ഉള്ളവളാകുകയും ഫലം.

സൌമ്യഃ കളത്രേ പ്രവരാം വിദഗ്ദ്ധാം
ശാസ്ത്രാനുരക്താം ശുഭഭർത്തൃയുക്താം
കരോതി നാരീം നിയമൈരുപേതാം
ശുഭപ്രഭാവാം പ്രണയാന്വിതാം ച. 7

ഏഴാമെടത്തു ബുധൻ നിന്നാൽ സാമർത്ഥ്യവും ശാസ്ത്രവിഷയമായ കാര്യങ്ങളിൽ സന്തോഷവും നല്ല ഭർത്താവും നിയമാനുഷ്ഠാനങ്ങളും ശ്രേഷ്ഠമായ മാഹാത്മ്യവും സന്തോഷശീലവും ഉള്ളവളായി ഭവിക്കും.

മൃത്യുസ്ഥിതശ്ചന്ദ്രസുതഃ കൃതഘ്നാം
നാരീം പ്രസൂതേ വിഗതാഭിമാനാം
നിരസ്തധർമ്മാം ജനസംവിരുദ്ധാം
സദാതുരാം ഭീതിയുതാം സുകാന്താം. 8

അഷ്ടമത്തിൽ ബുധൻ നിന്നാൽ കൃതഘ്നതയുള്ളവളായും ആത്മാഭിമാനം ഇല്ലാത്തവളായും ധർമ്മങ്ങളെയും ആചാരങ്ങളെയും ഉപേക്ഷിച്ചവളായും ജനങ്ങളാൽ വിരോധിക്കപ്പെട്ടവളായും രോഗപീഡിതയായും ഭയമുള്ളവളായും ഭർത്തൃഘ്നണമുള്ളവളായും ഭവിക്കും.

ധർമ്മാശ്രിതസ്സോമസുതസ്സധർമ്മാം
ധന്യാംപ്രസൂതേ വനിതാം വിനീതാം
ഭാഗ്യാധികാം കീർത്തിപരാം സുദക്ഷാം
ക്ഷമാന്വിതാം സത്യയുതാം സപുത്രാം. 9

ഒമ്പതാമെടത്തു ബുധൻ നിന്നാൽ ധർമ്മവും ധന്യതയും വിനീതത്വവും ഭാഗ്യവും യശസ്സും അറിവും സാമർത്ഥ്യവും ക്ഷമയും സത്യവും പുത്രന്മാരും ഉള്ളവളായി ഭവിക്കും.

കർമ്മക്ഷമാം കർമ്മഗതോബ്ജസൂനുഃ
പതിപ്രധാനാം വനിതാം പ്രസൂതേ
പ്രഭൂതകോശാം ബഹുഹേമയുക്താം
നയൈഃ സമേതാം വിനയൈശ്ച മുഖ്യാം. 10

പത്താമെടത്തു ബുധൻ നിന്നാൽ കർമ്മനൈപുണ്യവും ഭർത്തൃപ്രാധാന്യവും വളരെ പണം സൂക്ഷിക്കയും സ്വർണ്ണാദി മററു ധനങ്ങളുടെ സമൃദ്ധിയും നയവും വിനയവും പ്രാധാന്യവും ഉള്ളവളാകയും ഫലം.

ലാഭാശ്രിതസ്സോമസുതഃ പ്രസൂതേ
നാരീം പ്രഭൂതപ്രിയപുഷ്ടചിത്താം
സല്ലാഭയുക്താം ശുഭശീലഭാവാം
പതിവ്രതാം സജ്ജനസമ്മതാം ച. 11

പതിനൊന്നാമെടത്തു ബുധൻ നിന്നാൽ മനസ്സിന്ന് അധികമായ സന്തുഷ്ടിയും അനല്പമായ ലാഭവും സത്സ്വഭാവവും സദ്വൃത്തത്വവും പ്രസിദ്ധിയും പാതിവ്രത്യവും സജ്ജനസമ്മതവും ഉള്ളവളായി ഭവിക്കും.

വ്യയസ്ഥിതസ്സോമസുതഃ പ്രസൂതേ
നാരീം വിലക്ഷാം സുധനാം വ്യയാഢ്യാം
വിവാദശീലാം വികലാം കൃശാംഗീ
ഗ്ഗുണൈർവ്വിയുക്താം സുജനൈർന്നിരസ്താം. 12

പന്ത്രണ്ടാമെടത്തു ബുധൻ നിന്നാൽ വിസ്മയമുള്ളവളായും ധനവും വ്യയാധിക്യവും ഉള്ളവളായും വിവാദശീലവും അംഗ

വൈകല്യവും ദേഹകാൎശ്യവും നിൎഗ്ഗുണത്വവും നിന്ദ്യതയും ഉള്ളവളായും ഭവിക്കും.

ഇതി യവനാചാൎയ്യകൃതൗ സ്ത്രീജാതകേ
ദശമോദ്ധ്യായഃ.

---

## അഥ ഏകാദശോദ്ധ്യായഃ.

---

ഗുരുഭാവഫലം.

ലഗ്നാശ്രിതോ ദേവഗുരുഃ പ്രസൂതേ
സുസത്യയുക്താം സുഭഗാം സുഭോഗാം
ഗംഭീരവാക്യാം പ്രിയസാധുപക്ഷാം
ദീൎഘായുരാരോഗ്യസുഖാം വരിഷ്ഠാം. 1

വ്യാഴം ലഗ്നത്തിൽ നിന്നാൽ വളരെ സത്യവും സൗഭാഗ്യവും ഭോഗസുഖവും വാക്കിന്റ ഗാംഭീൎയ്യവും സജ്ജനസംഘത്തോടു പ്രിയവും ദീൎഘായുസ്സും ആരോഗ്യവും ദേഹസുഖവും ശ്രേഷ്ഠതയും ഉള്ളവളായി ഭവിക്കും.

ധനസ്ഥിതോ ദേവഗുരുഃ പ്രസൂതേ
പ്രഭൂതവിത്താം സുഭഗാം മനോജ്ഞാം
സുധൎമ്മിണീം നീതിപരാം പ്രധാനാം
ഗതസ്പൃഹാം ഭൂരിഗുണാപ്തവിദ്യാം. 2

രണ്ടാമെടത്തു വ്യാഴം നിന്നാൽ വളരെ ധനവും സൗഭാഗ്യവും സൗന്ദൎയ്യവും ഏററവും ധൎമ്മിഷ്ഠത്വവും നീതിനൈപുണ്യവും പ്രാധാന്യവും വിരക്തിയും വളരെ ഗുണങ്ങളും വിദ്യയും അറിവും ഉള്ളവളായി ഭവിക്കും.

തൃതീയസംസ്ഥഃ കുരുതേ സുരേജ്യോ
നാരീം സുദീനാം വിഹതപ്രഭാവാം
കാൎപ്പണ്യയുക്താം ഗുരുതാവിഹീനാം
ദോഷാനചിതാം പുത്രസുഖാൎത്ഥയുക്താം. 3

മൂന്നാമെടത്തു വ്യാഴം നിന്നാൽ ഏററവും ദീനതയുള്ളവളായും മാഹാത്മ്യം ഇല്ലാത്തവളായും കൃപണതയു (ലുബ്ധു)ള്ളവളായും ഗുരുത്വം(ശ്രേഷ്ഠത—മഹത്വം) ഇല്ലാത്തവളായും പുത്രന്മാരും സുഖവും ധനവും ഉള്ളവളായും ഭവിക്കും.

ചതുർത്ഥസംസ്ഥോ ഗുരുരാതനോതി
നാരീം സുഖാഢ്യാം ബഹുലാന്നപാനാം
പ്രഭൃതഭൃത്യാഭരണാം പ്രസിദ്ധാം
പൂജ്യാം ഗുണാഢ്യാം ഗൃഹബന്ധുയുക്താം. 4

നാലാമെടത്തു വ്യാഴം നിന്നാൽ സുഖവും വളരെ അന്നപാനദ്രവ്യങ്ങളും ഭൃത്യന്മാരും ആഭരണങ്ങളും പ്രസിദ്ധിയും പൂജ്യതയും സൗന്ദര്യസൗശീല്യാദി ഗുണങ്ങളും ശോഭനമായ ഭവനവും ബന്ധുക്കളും ഉള്ളവളായി ഭവിക്കും.

സുതസ്ഥിതോ ദേവഗുരുസ്സുപുത്രാം
നാരീം പ്രസൂതേ ഗതപാപദോഷാം
സദാനുകൂലാം വ്രതധർമ്മയുക്താം
സഭാസുഭാവ്യാം സുമതിം സുസത്യാം. 5

അഞ്ചാമെടത്തു വ്യാഴം നിന്നാൽ നല്ല പുത്രന്മാരോടുകൂടിയവളായും പാപവും ദോഷവും ഇല്ലാത്തവളായും അനുകൂല്യസ്വഭാവവും വ്രതങ്ങളും ധർമ്മവും ആചാരവും ഉള്ളവളായും സഭകളിൽ മാന്യയായും നല്ല ബുദ്ധിയും സത്യവും ഉള്ളവളായും ഭവിക്കും.

ജീവോऽരിസംസ്ഥോ ബഹുശത്രുപക്ഷാം
നാരീം വിധത്തേ നയസംയുതാം ച
ബഹ്വാപദം ത്രാസയുതാം കൃശാംഗീം
പ്രധാനകൃത്യാം കൃതകോപചാരാം. 6

ആറാമെടത്തു വ്യാഴം നിന്നാൽ വളരെ ശത്രുക്കളും നീതിയും വളരെ ആപത്തുകളും ഭയവും ദേഹത്തിനു കൃശതയും ഉള്ളവളായും പ്രധാന കൃത്യങ്ങളെ ചെയ്യുന്നവളായും കൃത്രിമമായ സല്ക്കാരത്തോടുകൂടിയവളായും ഭവിക്കും.

കളത്രഗോ ദേവഗുരുഃ പ്രസൂതേ
സുഭാവയുക്താം പ്രമദാം സുപുണ്യാം
ജ്ഞാനാനുരക്താം സുഭഗാം സുകാന്താം
യശസ്വിനീം ഭൂരിസുഖോത്ഥഭൂഷാം. 7

ഏഴാമെടത്തു വ്യാഴം നിന്നാൽ നല്ല സ്വഭാവവും സന്തോഷവും പുണ്യവും ജ്ഞാനവും സൌഭാഗ്യവും ഉള്ളവളായും ഉത്തമനായ ഭർത്താവിനോടും കീർത്തിയോടും കൂടിയവളായും വളരെ സുഖവും ധനവും ആഭരണങ്ങളും ഉള്ളവളായും ഭവിക്കും.

ജീവോഽഷ്ടമസ്ഥഃ കുരുതേഽല്പസത്യാം
നാരീം ഗുണാഢ്യാം പതിനാനുരക്താം
രോഗാന്വിതാം ദുഃഖയുതാമലക്ഷ്മീം
പുത്രാർത്തിയുക്താമതിനീചഭാവാം. 8

അഷ്ടമത്തിൽ വ്യാഴം നിന്നാൽ സത്യം കുറഞ്ഞിരിക്കുകയും ഗുണങ്ങളുണ്ടായിരിക്കുകയും ഭർത്താവിങ്കൽ അനുരാഗവും രോഗവും ദുഃഖവും അശ്രീയും പുത്രദുഃഖവും നീചകർമ്മങ്ങളിൽ താല്പര്യവും ഉണ്ടായിരിക്കയും ചെയ്യും.

ഗുരുർഗുരുസ്ഥോ ഗുരുഭാവയുക്താം
തടാകകൂപാദിസുപുണ്യസക്താം
രമ്യാം പ്രശസ്താം ദ്വിജഭക്തിയുക്താം
ഭാഗ്യാന്വിതാം ഭൂരിസുതാം സുഭൂതിം. 9

ഒമ്പതാമെടത്തു വ്യാഴം നിന്നാൽ ശ്രേഷ്ഠമായ സ്വഭാവമുള്ളവളായും വഴിക്കുളം കിണറ് തണ്ണീർപന്തൽ മുതലായ പുണ്യകാര്യങ്ങളിൽ താല്പര്യമുള്ളവളായും സൗന്ദര്യവും പ്രശസ്തിയും ബ്രാഹ്മണഭക്തിയും ഭാഗ്യവും പുത്രസമ്പത്തും ഐശ്വര്യവും ഉള്ളവളായും ഭവിക്കും.

കർമ്മാശ്രിതോ ദേവഗുരുഃ പ്രസൂതേ
പ്രഖ്യാതകർമ്മോരുഗുണാഭിരാമാം
ദാസീസഹസ്രാം വിനയാന്വിതാം ച
നാരീം സുപുണ്യാത്ഭുതചേഷ്ടിതാഢ്യാം. 10

പത്താമെടത്തു വ്യാഴം നിന്നാൽ പ്രസിദ്ധങ്ങളായ അനേകകർമ്മങ്ങളോടും വളരെ ഗുണങ്ങളോടും സൗന്ദര്യത്തോടും കൂടിയവളായും വളരെ ദാസികളും വിനയവും ഉള്ളവളായും ഏററവും മനോഹരവും അത്ഭുതവും ആയ പ്രവൃത്തികളോടുകൂടിയവളായും ഭവിക്കും.

ലാഭസ്ഥിതോ വാഗധിപഃ പ്രസൂതേ
നാരീം സുദാന്താം ബഹുകീർത്തിലാഭാം
ശ്രീയാന്വിതാം ശില്പപരാം സുസത്യാം
സദാനുരക്താം ഗുണവിത്തയുക്താം. 11

പതിനൊന്നാമെടത്തു വ്യാഴം നിന്നാൽ ജിതേന്ദ്രിയത്വവും അധികമായ കീർത്തിയും ലാഭൈശ്വര്യവും ശ്രീയും ശില്പകാര്യങ്ങളിൽ താല്പര്യവും എല്ലാ സമയവും സന്തോഷവും സൗന്ദര്യസൗശീല്യാദി ഗുണങ്ങളും ധനവും ഉള്ളവളായി ഭവിക്കും.

വ്യയസ്ഥിതോ ദേവഗുരുഃ പ്രസൂതേ
സാധുവ്യയാം രോഗസമന്വിതാംഗീ
ലാഭാഭിഭൂതാം കുലധർമ്മഹീനാം
സദാധമാം ദൈന്യയുതാം കൃതഘ്നാം. 12

പന്ത്രണ്ടാമെടത്തു വ്യാഴം നിന്നാൽ സദ്വിഷയമായി വളരെ വ്യയം ചെയ്യുന്നവളായും രോഗപീഡിതയായും ലാഭവും കുലാചാരവും ഇല്ലാത്തവളായും നിന്ദ്യയായും ദാരിദ്ര്യപീഡിതയായും ഉപകാരസ്മരണയില്ലാത്തവളായും ഭവിക്കും.

ഇതി യവനാചാര്യകൃതൗ സ്ത്രീജാതകേ
ഏകാദശോദ്ധ്യായഃ.

---

## അഥ ദ്വാദശോദ്ധ്യായഃ.

### ശുക്രഭാവഫലം.

ശുക്രോ വിലഗ്നോപഗതഃ പ്രസൂതേ
നാരീം സുകാന്താം സുഭഗാം വിദഗ്ദ്ധാം
വിത്താധികാം ദോഷവിവർജ്ജിതാം ച
ഹതാരിപക്ഷാം സധനാം സുശീലാം. 1

ലഗ്നഭാവത്തിൽ ശുക്രൻ നിന്നാൽ നല്ല ഭർത്താവും സൌന്ദര്യവും സൌഭാഗ്യവും സാമർത്ഥ്യവും സമ്പത്തും നിർദ്ദോഷതയും ഉള്ളവളായും ശത്രുസംഘത്തെ നിശ്ശേഷം ജയിക്കുന്നവളായും ധനവും നല്ല സ്വഭാവവും ഉള്ളവളായും ഭവിക്കും.

ശുക്രോ ധനസ്ഥസ്സധനാം പ്രസൂതേ
വിദഗ്ദ്ധചേഷ്ടാം പ്രമദാമധൃഷ്യാം
ധർമ്മധ്വജാം ധർമ്മപരാം സുധന്യാം
സൽകർമ്മവിദ്യാം മൃദുഭാഷിണിം ച. 2

രണ്ടാമെടത്തു ശുക്രൻ നിന്നാൽ വൈദഗ്ദ്ധ്യമുള്ള പ്രവൃത്തികളെ ചെയ്യുന്നവളായും ഒരുത്തരാലും ധർഷിക്കപ്പെട്ടുവാൻ കഴിയാത്തവളായും സന്യാസചിഹ്നങ്ങളെ ധരിക്കുന്നവളായും ധർമ്മകാര്യങ്ങളിൽ തല്പരയായും ഏററവും ധന്യയായും നല്ല പ്രവൃത്തിയും വിദ്യയും പതുക്കെ (കോമളമായി) പറയുന്ന ശീലവും ഉള്ളവളായും ഭവിക്കും.

തൃതീയഗോ ദൈത്യഗുരുഃ പ്രസൂതേ
നാരീം ദരിദ്രാം കൃപണാമമിത്രാം
വിഹീനശോകാം പതിനാ വിമുക്താം
സുനിഷ്ഠുരാം ഗദ്ഗദഭാഷിണീം ച. 3

മൂന്നാമെടത്തു ശുക്രൻ നിന്നാൽ ദാരിദ്ര്യവും കൃപണതയും (ലുബ്ധ്ധം) ഉള്ളവളായും ബന്ധുക്കളില്ലാത്തവളായും ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളായും ദുഃഖമില്ലാത്തവളായും ഏററവും കഠിനയായും ഗൽഗദത്തോടുകൂടി പറയുന്നവളായും ഭവിക്കും.

ചതുൎത്ഥസംസ്ഥോ ഭൃഗുജഃ പ്രസൂതേ
പ്രഭൂതസൌഖ്യാം വനിതാം ധനാഢ്യാം
വിലാസശീലാം പ്രിയധർമ്മകൃത്യാം
ജിതേന്ദ്രിയാം വംശവിഭൂഷണാം ച. 4

നാലാമെടത്തു ശുക്രൻ നിന്നാൽ വളരെ സുഖവും ധനവും വിലാസശീലവും ഉള്ളവളായും ധർമ്മകാൎയ്യങ്ങളിൽ താല്പൎയ്യമുള്ളവളായും ജിതേന്ദ്രിയയായും വംശത്തിന്ന് അലങ്കാരഭൂതയായും ഭവിക്കും.

കരോതി ശുക്രഃ ഖലു പഞ്ചമസ്ഥഃ
സാധ്വീം സമൃദ്ധാം ബഹുകന്യകാഢ്യാം
രമ്യാനനകാരാം ഖലസംഗഹീനാം
നിത്യം പ്രധാനാം നിജവംശമദ്ധ്യേ. 5

അഞ്ചാമെടത്തു ശുക്രൻ നിന്നാൽ പാതിവ്രത്യവും സമൃദ്ധിയും വളരെ സ്ത്രീസന്താനങ്ങളും സൌന്ദൎയ്യവും ഉള്ളവളായും ദുഷ്ടസംസർഗ്ഗമില്ലാത്തവളായും കുലമുഖ്യയായും ഭവിക്കും.

ശുക്രോऽരിസംസ്ഥഃ കുരുതേ കുമാരീ-
മീൎഷ്യാപ്രധാനാം ബഹുകോപയുക്താം
തീവ്രസ്വഭാവാം വിജിതാരിപക്ഷാ-
മാൎത്താം നിരസ്താം നിജഭൎത്തൃപുത്രൈഃ. 6

ആറാമെടത്തു ശുക്രൻ നിന്നാൽ അധികമായ ഈൎഷ്യയും കോപവും ക്രൂരസ്വഭാവവും ഉള്ളവളായും ശത്രുക്കളെ ജയിക്കുന്നവളായും രോഗപീഡിതയായും ഭർത്താവിനാലും പുത്രന്മാരാലും ഉപേക്ഷിക്കപ്പെടുന്നവളായും ഭവിക്കും.

കളത്രഗോ ദൈത്യഗുരുഃ പ്രസൂതേ
നാരീം പ്രഭൂതദ്രവിണപ്രഭാവാം

പതിപ്രിയാം ശാസ്ത്രരതാം പ്രഗല്ഭാം
ഹിതാം പ്രമത്താം സസുഖാം സുരൂപാം. 7

ഏഴാമെടത്തു ശുക്രൻ നിന്നാൽ വളരെ ധനപുഷ്ടിയും മാഹാത്മ്യവും ഭർത്താവിന്റെ ആനുകൂല്യവും ശാസ്ത്രങ്ങളിൽ അനുരക്തിയും പ്രൗഢിയും ബുദ്ധിശക്തിയും ഇഷ്ടസ്വഭാവവും സന്തുഷ്ടിയും സുഖവും സൌന്ദര്യവും ഉള്ളവളായിരിക്കും.

ശുക്രോऽഷ്ടമസ്ഥഃ കുരുതേ പ്രമത്താം
വിഷാദയുക്താം വിഭവൈശ്ച യുക്താം
ദയാവിഹീനാം പരവഞ്ചനാർത്താം
കുചേലിനീം ധർമ്മവിവർജ്ജിതാം ച. 8

എട്ടാമെടത്തു ശുക്രൻ നിന്നാൽ പ്രമാദവും വിഷാദവും ഉള്ളവളായും വിഭവങ്ങളോടുകൂടിയവളായും ദയയും ധർമ്മവും ഇല്ലാത്തവളായും അന്യന്മാരെ വഞ്ചിക്കുന്നവളായും മലിനവസ്ത്രത്തെ ധരിക്കുന്നവളായും ഭവിക്കും.

ധർമ്മാശ്രിതോ ധർമ്മപരാം പ്രസൂതേ
ശുക്രഃ പ്രമുഖ്യാം പ്രഥിതാം ച ലോകേ
നാനാർത്ഥവസ്ത്രാശ്രയഭോജനാഢ്യാം
സന്തുഷ്ടചിത്താം സസുതാം സുപുണ്യാം. 9

ഒമ്പതാമെടത്തു ശുക്രൻ നിന്നാൽ സ്വധർമ്മതല്പരയായും ലോകപ്രസിദ്ധയായും മുഖ്യയായും പലപ്രകാരത്തിലുള്ള വസ്ത്രങ്ങളും സമ്പത്തും അശനസുഖവും മനോഗുണവും സന്തോഷവും സന്താനങ്ങളും പുണ്യവും ഉള്ളവളായും ഭവിക്കും.

യശസ്വിനീമാസ്ഫുജിദംബരസ്ഥഃ
കരോതി നാരീം ധനഭൃത്യയുക്താം
പ്രസിദ്ധകർമ്മപ്രതിപൂജിതാംഗീം
പ്രാജ്ഞാം മനോജ്ഞാം മഹതീം സുസത്യാം. 10

പത്താമെടത്തു ശുക്രൻ നിന്നാൽ അധികമായ കീർത്തിയും സമ്പത്തും ഭൃത്യന്മാരും ഉള്ളവളായും പ്രസിദ്ധമായ കർമ്മത്താൽ പൂജിക്കപ്പെടുന്നവളായും വിദുഷിയായും ഇംഗിതജ്ഞയായും (സുന്ദരിയായും) ഏററവും മഹത്വവും സത്യവും ഉള്ളവളായും ഭവിക്കും.

ലാഭാശ്രിതോ ദൈത്യഗുരുഃ പ്രസൂതേ
പ്രഭൂതലാഭാം പ്രഥിതാം സുപുത്രാം

വിമുക്തദോഷാം ബഹുശാസ്ത്രദക്ഷാം
മഹാപ്രഭാവാം വിഭവൈസ്സമേതാം. 11

പതിനൊന്നാമെടത്തു ശുക്രൻ നിന്നാൽ വളരെ ധനലാഭവും പ്രസിദ്ധിയും ഗുണവാന്മാരായ പുത്രന്മാരും ഉള്ളവളായും ദോഷമില്ലാത്തവളായും പല ശാസ്ത്രങ്ങളിലും നൈപുണ്യമുള്ളവളായും അധികൈശ്വൎയ്യത്തോടും പ്രഭാവത്തോടും കൂടിയവളായും ഭവിക്കും.

വ്യയസ്ഥിതോ സദ്വ്യയദുഃഖയുക്താം
കരോത്യജസ്രം ഭൃഗുജസ്സമാംഗീം
ദയാധികാം കൃത്രിമവാക്യരക്താം
രോഗാഭിഭൂതാം സധനാമബുദ്ധിം. 12

പന്ത്രണ്ടാമെടത്തു ശുക്രൻ നിന്നാൽ ദ്രവ്യംനിമിത്തം ദുഃഖിക്കുന്നവളായും നല്ല ഒത്തശരീരത്തോടു കൂടിയവളായും ദയാശീലമുള്ളവളായും കൃത്രിമവാക്യത്തിൽ താല്പൎയ്യവും രോഗപീഡയും ധനവും ഉള്ളവളായും ബുദ്ധിയില്ലാത്തവളായും ഭവിക്കും

ഇതി യവനാചാൎയ്യകൃതൗ സ്ത്രീജാതകേ
ദ്വാദശോദ്ധ്യായഃ.

---

## അഥ ത്രയോദശോദ്ധ്യായഃ·

---

ശനിഭാവഫലം.

കരോതി സൗരഃ ഖലു ലഗ്നസംസ്ഥാ
വിരൂപദേഹാം വനിതാം രുജാൎത്താം
ശ്രമാധികാം സൗഖ്യയശോവിയുക്താം
സ്ഥൂലാസ്ഥിദന്താം നയനൈൎവ്വിഹീനാം. 1

ലഗ്നത്തിൽ ശനി നിന്നാൽ വിരൂപതയും രോഗപീഡയും ആലസ്യവും ക്ഷീണവും ഉള്ളവളായും സുഖവും യശസ്സും ഇല്ലാത്തവളായും തടിച്ചിരിക്കുന്ന അസ്ഥികളും പല്ലുകളും ഉള്ളവളായും കണ്ണിനു ദൂഷ്യമുള്ളവളായും ഭവിക്കും.

ധനസ്ഥിതസ്സൂൎയ്യസുതഃ പ്രസൂതേ
ധനേന ഹീനാം വനിതാം നിരസ്താം

സദാഭിഭൂതാം പ്രണയേന ഹീനാം
ക്രൂരാമസത്യാമധമോക്തിയുക്താം. 2

രണ്ടാമെടത്തു ശനിനിന്നാൽ ധനമില്ലാത്തവളായും നിന്ദ്യയായും എപ്പോഴും തോല്ക്കപ്പെടുന്നവളായും സന്തോഷമില്ലാത്തവളായും ക്രൂരസ്വഭാവം ഉള്ളവളായും സത്യമില്ലാത്തവളായും നിന്ദ്യമായി സംസാരിക്കുന്നവളായും ഭവിക്കും.

തൃതീയസംസ്ഥോ രവിജഃ പ്രസൂതേ
ദക്ഷാം പ്രധാനാം പ്രഥിതാമുദാരാം
ബഹുപ്രജാം ത്രാണവിധാനശക്താം
പ്രശംസിതാം സാധുജനേന നിത്യം. 3

മൂന്നാമെടത്തു ശനി നിന്നാൽ സാമർത്ഥ്യവും പ്രാധാന്യവും പ്രസിദ്ധിയും ഔദാര്യവും വളരെ സന്താനങ്ങളും ഉള്ളവളായും രക്ഷാസാമർത്ഥ്യം ഉള്ളവളായും സജ്ജനങ്ങളാൽ ഏററവും പ്രശംസിക്കപ്പെടുന്നവളായും ഭവിക്കും.

കരോതി മന്ദസ്സുഖഗോ സുഖാംഗീ
മാത്രാ ച മത്യാ രഹിതാം കൃതഘ്നാം
ചലസ്വഭാവാം വിഭവൈർവിഹീനാം
സദാഹിതാം നീചരതാമമിത്രാം. 4

നാലാമെടത്തു ശനി നിന്നാൽ ദേഹസുഖവും മാതൃസുഖവും ബുദ്ധിയും ഇല്ലാത്തവളായും കൃതഘ്നയായും ചപലസ്വഭാവവും നിർദ്ധനത്വവും ഉള്ളവളായും എല്ലാവക്കും എപ്പോഴും അഹിതം തോന്നിക്കുന്നവളായും നീചകാര്യങ്ങളിൽ താല്പര്യമുള്ളവളായും ബന്ധുഗുണം ഇല്ലാത്തവളായും ഭവിക്കും.

സുതാശ്രിതസ്സൂര്യസുതഃ സുതാം താം
കരോതി മന്ദാം ഘൃണയാ വിഹീനാം
പ്രഭൂതദർപ്പാം കുലടാം ഭ്രമാഢ്യാം
സത്സംഗഹീനാം മലിനാം സദൈവ. 5

അഞ്ചാമെടത്തു ശനിനിന്നാൽ പുത്രന്മാരില്ലാത്തവളായും മന്ദതയും ഭ്രമവും ഉള്ളവളായും നിർദ്ദയയായും അധികമായ അഹങ്കാരത്തോടും വേശ്യാചാരത്തോടും കൂടിയവളായും സജ്ജനസംസർഗ്ഗം ഇല്ലാത്തവളായും എപ്പോഴും മലിനയായും ഭവിക്കും.

മന്ദോരിസംസ്ഥഃ കുരുതേതിമന്ദാം
നാരീം പ്രധാനാം തനയൈസ്സമേതാം
പ്രഭൂതവസ്ത്രാഭരണാത്ഥയുക്താം
ഗുണാന്വിതാം പതിവല്ലഭാം ച. 6

ആറാമെടത്തു ശനി നിന്നാൽ ഏററവും മന്ദയായും പ്രാധാന്യവും പുത്രന്മാരും വളരെ വസ്ത്രങ്ങളും ആഭരണങ്ങളും സമ്പത്തും ഗുണങ്ങളും ഉള്ളവളായും ഭത്താവിന് ഏററവും പ്രിയപ്പെട്ടവളായും ഭവിക്കും.

സൌരോऽസ്തസംസ്ഥോ വിധവാം പ്രസൂതേ
സുദുർഭഗാം വാ പതിസൌഖ്യഹീനാം
രോഗാതുരാം പാനപരാം കുമിത്രാം
പ്രഭൂതദോഷാം ബഹുകൂടയുക്താം. 7

ഏഴാമെടത്തു ശനി നിന്നാൽ വൈധവ്യദുഃഖം ഉള്ളവളായും ഏററവും ദുർഭഗയായും അഥവാ ഭത്തൃസുഖമില്ലാത്തവളായും രോഗപീഡിതയായും മദ്യപാനത്തിൽ ആസക്തിയും അനേകദോഷങ്ങളും കപടതയും ചതിവും ഉള്ളവളായും ബന്ധുഗുണമില്ലാത്തവളായും ഭവിക്കും.

രന്ധ്റസ്ഥിതസ്സൂയ്യസുതഃ പ്രസൂതേ
വൈധവ്യയുക്താം നിജകർമ്മദോഷൈഃ
ദുഷ്ടസ്വഭാവാം ഗതധമ്മസത്യാം
മലിമ്ളുചാം വഞ്ചനതല്പരാം ച. 8

അഷ്ടമത്തിൽ ശനി നിന്നാൽ തൻെറ കമ്മദോഷങ്ങളെക്കൊണ്ടു വൈധവ്യദുഃഖം അനുഭവിക്കുന്നവളായും ദുസ്സ്വഭാവവും അധമ്മവും അസത്യവും മലിനതയും അന്യന്മാരെ വഞ്ചിക്കുന്നതിനു താല്പയ്യവും ഉള്ളവളായും ഭവിക്കും.

ധമ്മാശ്രിതസ്സൂയ്യസുതഃ പ്രസൂതേ
പുത്രൈവ്വിഹീനാം വനിതാമധർമ്മാം
വ്യയാധികാം ലുബ്ധസുഹൃത്സമേതാം
വിദ്യാവിഹീനാമദയാം ശുചാത്താം. 9

ഒമ്പതാമെടത്തു ശനി നിന്നാൽ പുത്രന്മാരും ധമ്മവും ഇല്ലാത്തവളായും അധികമായ വ്യയം (ചെലവ്) ഉള്ളവളായും ബന്ധുക്കൾ ലുബ്ധമായിരിക്കുകയും വിദ്യയും ദയയും ഇല്ലാത്തവളായും പലപ്രകാരേണ ദുഃഖങ്ങളാൽ പീഡിതയായും ഭവിക്കും.

സൗരോംബരസ്ഥഃ കുരുതേ കുമാരീം
കുകർമ്മസക്താം കുടിലാം കുരൂപാം
കുശാസ്ത്രസംഗവ്യസനാഭിഭൂതാം
നിസർഗ്ഗദുഷ്ടാം ധനവർജ്ജിതാം ച. 10

പത്താമെടത്തു ശനി നിന്നാൽ നിന്ദ്യകർമ്മങ്ങളിൽ താല്പൎയ്യവും കുടിലതയും ദുർഗ്ഗതത്വവും ഉള്ളവളായും ദുഷ്ടശാസ്ത്രങ്ങളെ പഠിക്കകനിമിത്തം ദുഃഖിക്കുന്നവളായും പ്രകൃത്യാ ദോഷവും നിർദ്ധനതത്വവും ഉള്ളവളായും ഭവിക്കും.

ലാഭാശ്രിതോ ഭാസ്കരജഃ പ്രസൂതേ
നാരീം സുപുത്രാം സുധനൈസ്സമേതാം
സുരൂപദേഹാം വിവിധാന്നപാനാം
പ്രഭൂതലാഭാം ഭയവർജ്ജിതാം ച. 11

പതിനൊന്നാമെടത്തു ശനി നിന്നാൽ ഗുണവാന്മാരായ പുത്രന്മാരും വളരെ ധനവും സൌന്ദൎയ്യവും ഉള്ളവളായും പല പ്രകാരത്തിലുള്ള അന്നപാനദ്രവ്യങ്ങളും ലാഭവും ഐശ്വൎയ്യവും നിർഭയതത്വവും ഉള്ളവളായും ഭവിക്കും.

വ്യയസ്ഥിതോ ഭാനുസുതഃ പ്രസൂതേ
രക്താധികാം വാതകഫപ്രശാന്താം
വിവേകഹീനാം കുടിലാം നിരസ്താം
സ്വഭാവദോഷാം വ്യസനാകുലാം ച. 12

പന്ത്രണ്ടാമെടത്തു ശനിനിന്നാൽ രക്തകോപവും വാതകഫാധിക്യവും ഉള്ളവളായും അവിവേകവും കുടിലതയും നിന്ദ്യതയും സ്വഭാവദോഷവും പലവിധത്തിൽ ദുഃഖവും ഉള്ളവളായും ഭവിക്കും.

ഏതൽഫലം സ്ത്രീഷു വിശേഷതശ്ച
പ്രോക്തം സ്വഭാവേ ഫലദം സദൈവ
ശേഷം നരാണാം വിധിനാ പ്രവാച്യം
ഹിത്വാ തു യോഗാൻ നൃപസംഭവാംശ്ച. 13

ഈ പറഞ്ഞ ഫലങ്ങൾ സ്ത്രീജാതകത്തിൽ വിശേഷാൽ പറഞ്ഞിട്ടുള്ളവയാണു്. ശേഷം എല്ലാം പുരുഷജാതകത്തിൽ പറഞ്ഞപ്രകാരംതന്നെ നിരൂപിച്ചുകൊള്ളണം. രാജയോഗങ്ങൾ (പുരുഷജാതകപ്രകാരം ഉള്ളതു്) സ്ത്രീജാതകത്തിൽ നിരൂപിക്കയും വേണ്ട. മേലെഴുതിയ ഫലങ്ങൾ സൂൎയ്യാദിഗ്രഹങ്ങളുടെ ബലാബലത്തിനും ഇഷ്ടാനിഷ്ടാവസ്ഥിതിക്കും അനുസരിച്ചു പറ

ഞ്ഞുകൊൾകയും വേണം. അനിഷ്ടസ്ഥാനത്തു നില്ക്കുന്ന ഗ്രഹം ആ ഭാവാധിപനായാൽ ആ ഭാവത്തിനു പറഞ്ഞിട്ടുള്ള ഫലത്തെ ത്തന്നെ ചെയ്യുന്നതാണ്. പാപഗ്രഹമായിരുന്നാലും ദോഷം കുറഞ്ഞിരിക്കും. ആ ഗ്രഹം ശുഭദൃഷ്ടൻ ആയാൽ ശുഭഫലത്തെ ത്തന്നെ ചെയ്കയും ചെയ്യും. അനിഷ്ടഫലദാതാവായ പാപഗ്രഹം അനിഷ്ടസ്ഥാനത്തു ബലഹീനനായി നിന്നാൽ അനിഷ്ടഫലത്തെ അധികം കൊടുക്കുന്നതാണ്. എല്ലാ അനിഷ്ടയോഗങ്ങൾക്കും ബലമായ ശുഭദൃഷ്ടി യോഗകൎത്താവായ ഗ്രഹത്തിനുണ്ടായിരുന്നാൽ ആ അനിഷ്ടഫലം ദുർബ്ബലമായിരിക്കുന്നതും പ്രായേണ ദോഷമില്ലാത്തതും ആയിരിക്കും. "യദിഹ ഗദിതാ യോഗാ യാപ്യാ ഭവന്തി ശുഭേക്ഷിതാഃ" എന്നുള്ള വചനം എല്ലായിടത്തും നിരൂപണീയവുമാണ്.

ഇതി യവനാചാൎയ്യകൃതൗ സ്ത്രീജാതകേ
ത്രയോദശോദ്ധ്യായഃ.



## പരിശിഷ്ടാദ്ധ്യായം

ഇങ്ങനെ സ്ത്രീജാതകം പതിമൂന്ന് അദ്ധ്യായത്തെ ഇവിടെ വ്യാഖ്യാനിച്ചു. പുരുഷജാതകപ്രകാരം നിരൂപിക്കേണ്ടതായ കളത്രഭാവഫലങ്ങളെക്കൂടി ഗ്രന്ഥാന്തരങ്ങളിൽനിന്നു സംഗ്രഹിച്ച് ഇവിടെ വിവരിക്കുന്നു. സ്ത്രീജാതകാൽ അഷ്ടമത്തിൽ ചൊവ്വാ നിന്നാൽ ഫലം വൈധവ്യമാണല്ലോ. അവിടെ പുരുഷൻെറ ഏഴാമെടത്തു ചൊവ്വാനിന്നാൽ ഭാൎയ്യാനാശം ഉള്ളതുകൊണ്ട് ഈ രണ്ടുജാതകപ്രകാരവും പാപസാമ്യം ഉള്ളതാകയാൽ വൈധവ്യമോ ഭാൎയ്യാനാശമോ സംഭവിക്കാനിടയില്ലാത്തതാണ്. ഇങ്ങനെയുള്ള ഭേദങ്ങളെയാണ് ഈ അദ്ധ്യായത്തിൽ പറയുന്നത്.

ശുക്രേന്ദുജീവശശിജൈസ്സകലൈസ്ത്രിഭിശ്ച
ദ്വാഭ്യാം കളത്രഭവനേ ച തഥൈവ കേന
ഏഷാം ഗൃഹേഽപി ച ഗണേ ച വിലോകിതേ വാ
സന്തി സ്ത്രിയോ ഭവനവൎഗ്ഗഖഗസ്വഭാവാഃ. 1

പുരുഷജാതകാൽ ഏഴാമെടത്തു ശുക്രൻ പൂൎണ്ണചന്ദ്രൻ വ്യാഴം ബുധൻ ഈ ഗ്രഹങ്ങളിൽവച്ചു നാലോ മൂന്നോ രണ്ടോ അഥവാ ഒന്നോ ഗ്രഹങ്ങൾ നില്ക്കുകയോ ഈ ഗ്രഹങ്ങളുടെ രാശി

യോ വർഗ്ഗമോ ദൃഷ്ടിയോ ഉണ്ടാകയോ ചെയ്താൽ ആ ഗ്രഹങ്ങളുടെ ആകൃതിപ്രകൃതി മുതലായവയുള്ള ഭാര്യമാരുണ്ടാകുന്നതാണു്.

ഏവംക്രൂരൈർന്നാശഃ കല്യാച്ചന്ദ്രാച്ച ഭവതി ബലയോഗാൽ
ശശിരവിജയോഃ കളത്രേ ഭാര്യാപുംസഃ പുനർഭ്രസ്സ്യാൽ. 2

മേൽപറഞ്ഞ പ്രകാരം ആദിത്യൻ ചൊവ്വാ ശനി രാഹുകേതുക്കൾ ഇവരുടെ യോഗമോ വർഗ്ഗമോ രാശിയോ ദൃഷ്ടിയോ ഏഴാമെടത്തുവന്നാൽ അത്ര ഭാര്യമാർക്കു നാശവും സംഭവിക്കും. ലഗ്നത്തേക്കാൾ ചന്ദ്രനു ബലാധിക്യമുണ്ടെങ്കിൽ ഈ ഫലങ്ങൾ ചന്ദ്രാൽ സപ്തമംകൊണ്ടും നിരൂപിക്കേണ്ടതാണു്. ശനിയും ചന്ദ്രനും ഒരുമിച്ചു് ഏഴാമെടത്തു ശുഭദൃഷ്ടിയില്ലാതെ നിന്നാൽ അവന്റെ ഭാര്യ ഭർത്താവു മരിച്ചിട്ടോ ഉപേക്ഷിച്ചിട്ടോ രണ്ടാമതു വിവാഹം ചെയ്യപ്പെട്ടവളായി (പുനർഭൂ) ഭവിക്കും

ഭവനാധിപാംശതുല്യാ ഭവന്തിനാര്യോ മനുഷ്യാണാം
ഭൗമേ കളത്രസംസ്ഥേ നിത്യവിയുക്തോഭവേൽ പുരുഷഃ. 3

ഏഴാംഭാവാധിപന്റെ അംശകസംഖ്യയോളം ഭാര്യമാരുണ്ടെന്നു പറയാം. ഏഴാമെടത്തു നില്ക്കുന്ന ഗ്രഹങ്ങളുടെ സംഖ്യയോളവും ഭാര്യമാരുണ്ടായിരിക്കുന്നതാണു്. ഏഴിൽ ചൊവ്വാ നിന്നാൽ ആ പുരുഷൻ എന്നും കളത്രവിരഹം അനുഭവിക്കുന്നവനായിരിക്കും. കളത്രനാശമോ കളത്രരോഗമോ സംഭവിക്കയും ചെയ്യാം.

ദ്യൂനേകുജഭാർഗ്ഗവയോർജ്ജാതഃ പുരുഷോഭവേദ്വികലദാരഃ
ധീധർമ്മസ്ഥിതയോർവ്വാപരികൽപ്യം പണ്ഡിതൈരേവം. 4

ഏഴാമെടത്തു ചൊവ്വയോടുകൂടി ശുക്രൻ നിന്നാൽ കളത്രവൈകല്യം ഉണ്ടാകും. അഞ്ചിലോ ഒമ്പതിലോ കുജശുക്രന്മാരൊരുമിച്ചുനിന്നാലും കളത്രവൈകല്യം സംഭവിക്കും.

ലഗ്നാദ്വ്യയഷഷ്ഠഗയോശ്ശശിഭാസ്കരയോർവ്വദന്തി പുരുഷസ്യ
പ്രഭവം സമസ്തമുനയഃ ക്രമേണ പത്ന്യാസഹൈകനയനസ്യ. 5

ലഗ്നത്തിന്റെ പന്ത്രണ്ടിലും ആറിലുമായി ചന്ദ്രസൂര്യന്മാർ നിന്നാൽ ഭർത്താവിനും ഭാര്യയ്ക്കും ഓരോ കണ്ണുകൾ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ.

ലഗ്നസ്ഥേരവിതനയേ ഗണ്ഡാന്തേ ഭാർഗ്ഗവേ കളത്രഗതേ
വന്ധ്യാപതിസ്സുനൂനം ദിനകരസൂനുസ്സുതർക്ഷഗോവാപി. 6

ശനി ലഗ്നത്തിലൊ അഞ്ചാമെടത്തിലൊ നിൽക്കുകയും

ശുക്രൻ ഏഴാമെടത്തു ഗണ്ഡാന്തസന്ധിയിൽ വരികയും ചെയ്താൽ അവന്റെ ഭാൎയ്യ വന്ധ്യ (മലടി)യായി ഭവിക്കും.

പാപൈസ്സപ്തമസംസ്ഥൈൎവ്വികലാക്ഷോഹീനദാരവിദ്വേഷ്യഃ.
ശുക്രേസപ്തമസംസ്ഥേ വൃശ്ചികരാശൌ പ്രണഷ്ടസുതദാരഃ. 7

പാപഗ്രഹങ്ങൾ ഏഴാമെടത്തു നിന്നാൽ കണ്ണുകൾക്കു വൈകല്യം ഉള്ളവനായും കളത്രമില്ലാത്തവനായും നിന്ദ്യനായും ഭവിക്കും. ഇടവലഗ്നം ജനിക്കുകയും ഏഴാമെടത്തു വൃശ്ചികത്തിൽ ശുക്രൻ നില്ക്കുകയും ചെയ്താൽ ആ പുരുഷനു ഭാൎയ്യാനാശവും പുത്രനാശവും ഉണ്ടാകും.

സൗമ്യേ വൃഷഭം യാതേ സപ്തമഭേ നഷ്ടപൂൎവ്വദാരസ്സ്യാൽ
നീചേഗുരുഃ കളത്രേ ഭാൎയ്യാഹാനിൎവ്വിനിൎദ്ദേശ്യാ. 8

ഏഴാമെടത്തു് ഇടവത്തിൽ ബുധൻ നില്ക്കയും വൃശ്ചികലഗ്നം ജനിക്കുകയും ചെയ്താൽ ആദ്യത്തെ ഭാൎയ്യ മരിക്കും. കൎക്കടകലഗ്നം ജനിക്കയും ഏഴാമെടത്തു മകരത്തിൽ (നീചത്തിൽ) വ്യാഴം നില്ക്കയും ചെയ്താൽ കളത്രനാശം ഉണ്ടാകും.

മൃതിപേദാരാത്രുഢേ മൃതദാരോ ഭോഗവൎജ്ജിതസ്സാധുഃ
സൗരാരയോഃ കളത്രേ ചന്ദ്രഗൃഹേ ഭവതിശോഭനാനാരീ. 9

അഷ്ടമാധിപനായ ഗ്രഹം ഏഴാമെടത്തു നിന്നാൽ ഭാൎയ്യ മരിക്കയും ഭോഗഹീനതയുണ്ടാകയും ചെയ്യും. മകരലഗ്നം ജനിക്കയും ഏഴാമെടത്തു കൎക്കടകത്തിൽ ചൊവ്വായും ശനിയും നില്ക്കയും ചെയ്താൽ അവന്നു ഭാൎയ്യാഗുണം ഉണ്ടായിരിക്കുന്നതാണു്.

(പാപഗ്രഹമാണെങ്കിലും ഭാൎയ്യാഹാനിയില്ലെന്നു സാരം)
ജീവേസപ്തമസംസ്ഥേ കന്യായാം പാപസംസ്ഥിതേഹിബുകേ
ദാരവിനാശം വിദ്യാൽ ചന്ദ്രേ വികലേസ്തഗേ ഭവതി. 10

മീനലഗ്നം ജനിക്കുകയും ഏഴാമെടത്തു കന്നിയിൽ വ്യാഴവും മിഥുനത്തിൽ നാലാമെടത്തു് പാപഗ്രഹവും നില്ക്കയും ചെയ്താൽ കളത്രമരണം സംഭവിക്കും. ക്ഷീണചന്ദ്രൻ അപ്രകാരം ഏഴാമെടത്തു നിന്നാലും ഫലം മേൽപ്രകാരംതന്നെ.

അസ്തേരവിശനിയുക്തേ വിസുതോ വികളത്രകോവാപി
രാഹുരവിദ്യാമസ്തേ സ്ത്രീസംഗാന്നഷ്ടസൎവ്വധനഃ. 11

ഏഴാമെടത്തു ശനിയും ആദിത്യനും ഒരുമിച്ചു നിന്നാൽ ഭാൎയ്യയും പുത്രന്മാരും ഇല്ലാത്തവനായി ഭവിക്കും. രാഹുവും ആദി

തൃന്നുംകൂടി ഏഴിൽ നിന്നാൽ സ്ത്രീസംഗംനിമിത്തം സൎവ്വസ്വവും നശിപ്പിക്കുന്നവനായിത്തീരുകയും ചെയ്യും.

കന്യാലഗ്നേഭാനൗശനൗമദേ ദാരഹാനിരത്യന്തം
അന്യോന്യഭാഗയാതൌ കുജശുക്രൌവല്ലഭാക്രൂരാ 12

കന്നിലഗ്നത്തിൽ ആദിത്യനും ഏഴാമെടത്തു മീനത്തിൽ ശനിയും നിന്നാൽ കളത്രഹാനിയുണ്ടാകും. ചൊവ്വായും ശുക്രനും പരസ്പരക്ഷേത്രസ്ഥിതിയോ പരസ്പരാംശകമോ മററു വൎഗ്ഗമൊ ദൃഷ്ടിയൊ ഉണ്ടായിരുന്നാൽ ഭാൎയ്യ ക്രൂരയായി ഭവിക്കും.

ഭാൎയ്യാധിപേ വ്യയസ്ഥേ പാപയുതൌ ജന്മലഗ്നയോൎന്നാഥൗ
അസ്തംഗതൌ ജാതസ്സ്വകുലധ്വംസീ വിനഷ്ടസുതദാരഃ. 13

ഏഴാംഭാവാധിപൻ പന്ത്രണ്ടിലും ജന്മലഗ്നാധിപനും ചന്ദ്രലഗ്നാധിപനും പാപഗ്രഹത്തോടുകൂടിയും നീചസ്ഥിതി സംഭവിച്ചും നിന്നാൽ കുലനാശകൎത്താവും ഭാൎയ്യാപുത്രന്മാരില്ലാത്തവനുമായി ഭവിക്കും.

ലഗ്നാൽ സപ്തമഗേ സൗമ്യേ നീചശത്രുഗ്രഹേസ്ഥിതേ
വേശ്യാവാ ജാരിണീവാപി തസ്യ ഭാൎയ്യാ ന സംശയഃ 14

ലഗ്നാൽ ഏഴാമെടത്തു ശുഭഗ്രഹം നീചത്തിലൊ ശത്രുക്ഷേത്രത്തിലൊ നിന്നാൽ അവന്റെ ഭാൎയ്യ വേശ്യയായോ ജാരസംസൎഗ്ഗം ഉള്ളവളായോ ഭവിക്കും ഇവിടെ നീചഭംഗം ഉണ്ടായിരുന്നാൽ ഈ ഫലം സംഭവിക്കുന്നതല്ലെന്നു് അറിഞ്ഞുകൊൾകയും വേണം.

ബലഹീനേസ്തഗേ പാപേ സൗമ്യഗ്രഹനിരീക്ഷിതേ
ഭൎത്താവിസൃജ്യതേ നാരീ വ്യഭിചാരിസ്ഥേതുവൈരിണീ. 15

ബലഹീനനായ പാപഗ്രഹം ശുഭഗ്രഹദൃഷ്ടിയോടുകൂടിയായിരുന്നാലും ഏഴാമെടത്തു നിന്നാൽ ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെടും. നീചത്തിലോ ശത്രുക്ഷേത്രത്തിലോ ആണു് ആ പാപഗ്രഹം നിൽക്കുന്നതെങ്കിൽ അവൾ ഭൎത്താവിന്റെ ശത്രുവായിട്ടും ഭവിക്കും.

ജാമിത്രേ മന്ദഭൗമസ്ഥേ തദീശൌ മന്ദഭൂമിജൗ
വേശ്യാവാ ജാരിണീവാപി തസ്യ ഭാൎയ്യാ ന സംശയഃ. 16

ഏഴാമെടത്തു ശനിയൊ ചൊവ്വായോ നില്ക്കുകയോ ഏഴാമെടം മേടം വൃശ്ചികം മകരം കുംഭം ഈ രാശികളിലൊന്നായി വരികയോചെയ്താൽ അവന്റെ ഭാൎയ്യ വേശ്യയായോ ജാരസംസൎഗ്ഗം ഉള്ളവളായോ ഭവിക്കും

കളത്രനാഥേ രിപുനീചസംസ്ഥേ
മൂഢേഥവാ ക്രൂരനിരീക്ഷിതേവാ
കളത്രഭേ പാപയുതേ ച ദൃഷ്ടേ
കളത്രനാശം പ്രവദന്തി സന്തഃ. 17

ഏഴാംഭാവാധിപൻ ശത്രുക്ഷേത്രത്തിൽ നിൽക്കുകയും മൌഢ്യമോ പാപദൃഷ്ടിയോ ഉണ്ടായിരിക്കുകയും ഏഴാമെടത്തു പാപയോഗമോ പാപദൃഷ്ടിയോ ഉണ്ടാവുകയും ചെയ്താൽ കളത്രനാശം സംഭവിക്കും.

ദാരേശേ നീചരാശിസ്ഥേ ശുക്രേ രന്ധ്രാരിഭാവഗേ
അഷ്ടാദശേ ത്രയസ്ത്രിംശേ വത്സരേ ദാരനാശഭാക്. 18

ഏഴാംഭാവാധിപൻ നീചത്തിലും ശുക്രൻ ആറ്, എട്ട് ഈ ഭാവങ്ങളിലൊരെടത്തും നില്ക്കുക; എന്നാൽ പതിനെട്ടോ മുപ്പത്തിമൂന്നോ വത്സരം തികയുമ്പോൾ ഭാര്യാമരണം സംഭവിക്കും.

കാമേശേ നാശരാശിസ്ഥേ ക്ഷയേശേ മദരാശിഗേ
ഏകോനവിംശത്യബ്ദേസ്യ ദാരനാശം വിനിർദിശേൽ. 19

ഏഴാംഭാവാധിപൻ അഷ്ടമത്തിലും അഷ്ടമാധിപൻ ഏഴിലും നിൽക്കുക, എന്നാൽ പത്തൊമ്പതാമത്തെ വത്സരത്തിൽ ഭാര്യാനാശം ഉണ്ടാകുന്നതാണ്.

വിത്തസ്ഥാനഗതേരാഹൌ കളത്രേ ഭൌമസംയുതേ
പാണിഗ്രഹാച്ചത്രിദിനം സംവത്സരാദ്വാ വധൂമൃതിഃ. 20

രണ്ടാമെടത്തു രാഹുവും ഏഴാമെടത്തു ചൊവ്വായും നില്ക്കുക; എന്നാൽ വിവാഹം മുതൽ മൂന്നുദിവസംകൊണ്ടോ വത്സരത്തിനകമോ ഭാര്യാമരണം സംഭവിക്കും.

അഷ്ടമസ്ഥാനഗേ ശുക്രേ തദീശേ ദാരരാശിഗേ
ദ്വാദശൈകോനവിംശേബ്ദേ ദാരനാശം വിനിർദിശേൽ. 21

അഷ്ടമത്തിൽ ശുക്രനും അഷ്ടമാധിപൻ ഏഴിൽ നില്ക്കുകയും ചെയ്ക; എന്നാൽ പന്ത്രണ്ടാമത്തെയോ പത്തൊമ്പതാമത്തെയോ വത്സരത്തിൽ കളത്രനാശം ഉണ്ടാകുമെന്നു പറയണം.

ലഗ്നേശേ നീചരാശിസ്ഥേ കാമേശേ നിധനം ഗതേ
ചത്വാരിംശേത്തു സമ്പ്രാപ്തേ കളത്രമരണം ഭവേൽ. 22

ലഗ്നാധിപൻ നീചത്തിലും ഏഴാം ഭാവാധിപൻ അഷ്ടമത്തിലും നിന്നാൽ 40 വത്സരം തികയുമ്പോൾ ഭാര്യാമരണം സംഭവിക്കും.

ശുക്രാൽ ജാമിത്രഗേ സോമേ സോമാജ്ജാമിത്രഗേ ബുധേ
രന്ധ്റേശേ സുതഭാവസ്ഥേ പ്രഥമം ദശമേബ്ദകേ. 23

ദ്വാവിംശകേ ദ്വിതീയം ച ത്രയസ്ത്രിംശേ തൃതീയകം
വിവാഹാല്ലഭതേമൃത്യൂന്നാത്രകാൎയ്യാവിചാരണാ. 24

ശുക്രന്റെ ഏഴാമെടത്തു് ചന്ദ്രനും ചന്ദ്രന്റെ ഏഴാമെടത്തു ബുധനും അഞ്ചാമെടത്തു് അഷ്ടമാധിപനും നിൽക്കുക; എന്നാൽ പത്താമത്തെ വത്സരത്തിൽ ആദ്യഭാൎയ്യയും ഇരുപത്തിരണ്ടാമത്തെ വത്സരത്തിൽ ദ്വിതീയഭാൎയ്യയും മുപ്പത്തിമൂന്നാമത്തെ വത്സരത്തിൽ മൂന്നാമത്തെ ഭാൎയ്യയും വിവാഹാൽപരം മരണം സംഭവിക്കുമെന്നുള്ളതിനു് സംശയമില്ല.

അഷ്ടമേശേ മദഗതേ സുതേശേവാ കളത്രഗേ
ജാമിത്രേശേ സുതസ്ഥേവാ ഭാൎയ്യാനാശം വിനിർദ്ദിശേൽ. 25

അഷ്ടമാധിപൻ ഏഴിലും ഏഴാംഭാവാധിപൻ അഞ്ചിലു് അഞ്ചാംഭാവാധിപൻ ഏഴിലും നിന്നാലും കളത്രമരണത്തെ പറയാവുന്നതാണു്.

ഭൗമാംശകഗതേശുക്രേ ഭൗമക്ഷേത്രഗതേഥവാ
ഭൗമേനയുതദൃഷ്ടേവാ പരസ്ത്രീസംഗവാൻ ഭവേൽ. 26

ചൊവ്വാക്ഷേത്രത്തിലെ സ്ഥിതി, ചൊവ്വാക്ഷേത്രത്തിലെ നവാംശകാദിവൎഗ്ഗസ്ഥിതി, ചൊവ്വായുടെ ദൃഷ്ടി, ചൊവ്വായോടു കൂടിയുള്ള നില ഇതുകളിലേതെങ്കിലും ശുക്രനു സംഭവിച്ചാൽ ആ പുരുഷൻ പരസ്ത്രീഗാമിയായിരിക്കും.

യദ്യേകരാശൌ സംയുക്താശ്ചന്ദ്രഭൗമശനൈശ്ചരാഃ
പുരുഷോപി ഭവേജ്ജാരസ്തസ്യഭാൎയ്യാപിപുംശ്ചലീ. 27

ചന്ദ്രനും ചൊവ്വായും ശനിയും ഒരുമിച്ചു് ഏതെങ്കിലും ഭാവത്തിൽ നിന്നാൽ ആ പുരുഷനും അവന്റെ ഭാൎയ്യയും വ്യഭിചരിക്കുന്നവരായി ഭവിക്കും.

പാപമദ്ധ്യസ്ഥിതേ ശുക്രേ പാപയുക്തേക്ഷിതേഥവാ
ശുക്രാദ്രന്ധ്റാംബുഗൈഃപാപൈൎവ്വദാഭാൎയ്യാമൃതിർഭവേൽ. 28

ശുക്രന്റെ ഇരുപുറവും പാപഗ്രഹങ്ങൾ നിൽക്കുക; ശുക്രനോടുകൂടിയും ശുക്രന്റെ ഏഴിലും പാപഗ്രഹങ്ങൾ വരിക; ശുക്രന്റെ നാലിലും എട്ടിലും പാപഗ്രഹങ്ങൾ നിൽക്കുക ഈ മൂന്നു യോഗങ്ങളിലും ശുക്രനു് ശുഭദൃഷ്ടിയില്ലെങ്കിൽ ഭാൎയ്യാമരണം സംഭവിക്കുന്നതാണു്.

രണ്ടാംരണീഭാവം.

**ഭാര്യാധിപസ്ഥിതക്ഷേത്രം ഭാര്യാജന്മർക്ഷഭം വിദുഃ**
**തസ്യോച്ചം തസ്യ നീചം വാ തദംശംവാഥനിർദ്ദിശേൽ.** 29

ഏഴാംഭാവാധിപൻ നിൽക്കുന്ന രാശി, ഏഴാംഭാവാധിപന്റെ ഉച്ചരാശി, അവന്റെ നീചരാശി, അവന്റെ നവാംശകരാശി ഇവയിലേതെങ്കിലുമൊരു രാശിയായിരിക്കണം ഭാര്യയുടെ ചന്ദ്രലഗ്നം. ഇതു ലഗ്നസപ്തമംകൊണ്ടും ചന്ദ്രസപ്തമംകൊണ്ടും നിരൂപിക്കാവുന്നതുമാണ്. ഇതുപോലെ സ്ത്രീജാതകംകൊണ്ടു ഭർത്താവിന്റെ ചന്ദ്രലഗ്നത്തെയും പറഞ്ഞുകൊൾക.

ലഗ്നാധിപോവാ മദനാധിപോവാ
യാതോ യദീയേഭവനേംശകേവാ
തൽക്ഷേത്രജാതം പ്രവദേൽ കളത്രം
പുംസോംഗനായാശ്ച പതിം തഥൈവ. 30

ലഗ്നാധിപനൊ ഏഴാംഭാവാധിപനൊ നിൽക്കുന്ന രാശിയൊ അവരുടെ നവാംശകരാശിയൊ ഭാര്യയുടെ ജന്മരാശിയായിരിക്കും. സ്ത്രീജാതകംകൊണ്ടു് ഇപ്രകാരം ഭർത്താവിന്റെ ജന്മരാശിയെയും പറഞ്ഞുകൊൾക.

ശുക്രജാമിത്രഭവാപി തസ്യാത്രുഭേ ബലാന്വിതേ
ശശാങ്കദ്വാദശാംശർക്ഷത്രികോണേവാകളത്രഭം. 31

ശുക്രൻ നിൽക്കുന്ന രാശി, ശുക്രൻ നില്ക്കുന്നതിന്റെ ഏഴാം രാശി, ശുക്രന്റെ നവാംശകരാശി, ചന്ദ്രന്റെ ദ്വാദശാംശത്രികോണരാശികൾ ഇവയിലേതെങ്കിലും രാശികളും കളത്രജന്മരാശിയായി വരുന്നതാണ്. ഇങ്ങിനെയുള്ള ലക്ഷണങ്ങളും മററു് അഷ്ടവർഗ്ഗംകൊണ്ടുള്ള ഘടനകളും രാശിരാശ്യധിപാദ്യാനുകൂല്യങ്ങളും നല്ലവണ്ണം ചിന്തിച്ചുവേണം സ്ത്രീപുരുഷജാതകഘടനയെ ചെയ്യുവാൻ. സ്ത്രീപുരുഷജാതകങ്ങളിലെ ദശാസന്ധികൾ മുതലായ ദോഷഘട്ടങ്ങൾ ഇരുവർക്കും ഏകകാലത്തിൽ (ഒന്നൊരണ്ടോ വർഷത്തിനകത്തു) സംഭവിക്കുന്നതായാൽ അവിടെ കളത്രമരണമൊ ഭർത്തൃമരണമൊ വരാവുന്നതാകകൊണ്ടു് അങ്ങിനെയുള്ള സന്ധികളും പ്രത്യേകം നിരൂപിച്ചുകൊള്ളണം.

ലഗ്നേശശുക്രസ്ഫുടയോഗതാരം
ലഗ്നാധിപാസ്തേശപരസംയുതം വാ
കളത്രജന്മ പ്രവദന്തിപുംസഃ
തഥൈവനാര്യാഃ ഖലു ഭർത്തൃജന്മ. 32

ലഗ്നാധിപന്റെയും ശുക്രന്റെയും സ്ഫുടങ്ങളെ ഒരുമിച്ചു കൂട്ടിയാൽ വരുന്ന നക്ഷത്രമൊ ലഗ്നാധിപന്റെയും ഏഴാംഭാവാധിപന്റെയും സ്ഫുടങ്ങൾ ഒരുമിച്ചുകൂട്ടിയാൽവരുന്ന നക്ഷത്രമൊ ആയിരിക്കും കളത്രജന്മനക്ഷത്രം. സ്ത്രീജാതകംകൊണ്ടു് ഇപ്രകാരം ഭർത്താവിന്റെ ജന്മനക്ഷത്രത്തെയും നിശ്ചയിച്ചുകൊള്ളണം.

### പാപസാമ്യം നോക്കുവാൻ.

ദമ്പത്യോരൈക്യകാലേവ്യയധനഹിബുകേ
സപ്തമേലഗ്നരന്ധ്രേ
ലഗ്നാച്ചന്ദ്രാച്ചശുക്രാദഹിരവിരവിജാ
ഭൂമിപുത്രോദയോശ്ച
തത്സാമ്യേപുത്രപൌത്രപ്രചുരധനയുതൗ
ദമ്പതീദീർഘകാലം
തസ്മിന്നേകത്രഹീനേ മൃതിരിതിമുനയഃ
പ്രാഹുരത്ര്യാദയസ്തേ. 33

സ്ത്രീപുരുഷജാതകങ്ങളെ ഘടിപ്പിക്കുമ്പോൾ രണ്ടു ജാതകങ്ങളിലുംഉള്ള പാപഗ്രഹങ്ങൾക്കു സംഖ്യകൊണ്ടും ബലംകൊണ്ടും സാമ്യം ഉണ്ടായിരിക്കണം. പാപതയും ക്രൂരതയും അധികം ഉള്ളതു കുജനാണു്. ആദിത്യനെയും ശനിയെയും രാഹുകേതുക്കളെയും കുജനെയുമാണു് പാപസാമ്യത്തിൽ ഗണിച്ചുവരുന്നതു്. കേതുവിനെ ശ്ലോകത്തിൽ പറഞ്ഞിട്ടില്ലെങ്കിലും രാഹുകേതുക്കൾ ഒന്നാകയാലും 'ഭൗമസാമ്യം ഫലം കേതോഃ' എന്നുള്ളതുകൊണ്ടും കേതുവിനെക്കൂടി നോക്കണമെന്നാണു് ഉപദേശം. ഗുളികനെ ഈ വിഷയത്തിൽ ചിന്തിക്കേണ്ടതില്ലെന്നാണു് അഭിജ്ഞന്മാരുടെ അഭിപ്രായം. സ്ത്രീപുരുഷന്മാരുടെ രണ്ടു ജാതകങ്ങളിലും ലഗ്നം ചന്ദ്രൻ ശുക്രൻ ഈ രാശികളിൽനിന്നു പന്ത്രണ്ടു്, രണ്ടു്, നാലു്, ഏഴു്, ലഗ്നം, അഷ്ടമം ഈ ഭാവങ്ങളിൽ ആദിത്യൻ കുജൻ ശനി രാഹു കേതു ഈ പാപഗ്രഹങ്ങൾ ഏതെങ്കിലും സ്ഥാനങ്ങളിൽ നിൽക്കുന്നുണ്ടെങ്കിൽ മറേറതിലും അതുപോലെ പാപസ്ഥിതിയുണ്ടായിരിക്കണം. ഇങ്ങിനെ രണ്ടു ജാതകങ്ങളിലും പാപസാമ്യത്തെ കല്പിച്ചുകൊൾക, 'ധനേവ്യയേ ച പാതാളേ ജാമിത്രേ ചാഷ്ടമേ കുജഃ പുംസാം ഭാര്യാവിനാശായ സ്ത്രീണാം ഭർത്തൃവിനാശകൃൽ' എന്നു പറഞ്ഞിരിക്കയാൽ 2, 12, 4, 7, 8, എന്നീ ഭാവങ്ങൾക്കു ക്രമേണ ദോഷാധിക്യം കല്പിച്ചിരിക്കുന്നു. സ്ത്രീജാതക

ത്തിൽ അഷ്ടമത്തിലൊ ഏഴിലൊ പാപി നിൽക്കുന്നതിനു പുരുഷ ജാതകാൽ ഏഴാമെടത്തു പാപി നിന്നാൽ സാമ്യമുണ്ടു്. ശുക്ര ന്റെ പാപമദ്ധ്യസ്ഥിതി മുതലായതും പുരുഷജാതകാൽ പ്രത്യേ കം ചിന്തിച്ചുകൊള്ളേണ്ടതാണു്. ദമ്പതിമാരുടെ ജാതകങ്ങളിൽ പാപത്വം കുറവുള്ളതു സ്ത്രീക്കാണു് എങ്കിൽ അവൾക്കും പുരുഷ നാണെങ്കിൽ അവനും മൃതി സംഭവിക്കുന്നതാണു്. ഗുരൂപദേശ മനുസരിച്ചും ബലാബലം നോക്കിയും വേണ്ടവിധം നിർണ്ണയിച്ചു കൊൾക.

നവമേ ശുഭസംയുക്തേ
സപാപേസ്ത്വഷ്ടമേപിവാ
പതിപുത്രയുതാ നാരീ
മോദതേ നാത്രസംശയഃ. 34

സ്ത്രീജാതകത്തിൽ ഏഴിലൊ എട്ടിലൊ പാപഗ്രഹങ്ങളുണ്ടാ യിരുന്നാലും ഒമ്പതാമെടത്തു ബലവാനായ ശുഭഗ്രഹമുണ്ടായിരു ന്നാൽ വൈധവ്യം ഉടനെ സംഭവിക്കയില്ലെന്നും ആ സ്ത്രീയ്ക്കു ഭർത്തൃസുഖവും പുത്രസുഖവും ഉണ്ടാകുമെന്നും പറയുന്നു.

ഇതി സ്ത്രീജാതകേ പരിശിഷ്ടാദ്ധ്യായഃ

സമാപ്തം.

---



# ജ്യോതിഷപുസ്തകങ്ങൾ.

## ജ്യോതിഷം, പ്രശ്നം, ലക്ഷണം മുതലായവ.

| | രൂ. | ണ. |
|---|---|---|
| [illegible] | 2 | 4 |
| ബൃഹൽജാതകം [illegible] | | |
| ടി(വ്യാഖ്യാനസഹിതം) | 2 | 4 |
| പ്രശ്നമാർഗ്ഗം പൂർവ്വാർദ്ധം | | |
| (വ്യാഖ്യാനസഹിതം) | 2 | 4 |
| ടി ഉത്തരാർദ്ധം | 2 | 8 |
| ഭാവകുതൂഹലം (ചിന്താമണി | | |
| എന്ന വ്യാഖ്യാനസഹിതം) | 1 | 8 |
| ടി (ചന്ദ്രപ്രഭ എന്ന | | |
| വ്യാഖ്യാനസഹിതം) | 1 | 8 |
| ഭവിഷ്യഫലഭാസ്കരം | 0 | 12 |
| ജാതകകർമ്മപദ്ധതി | | |
| (ശ്രീപതിപദ്ധതി) | 0 | 12 |
| രത്നദീപകം (ആലോകം) എന്ന | | |
| വ്യാഖ്യാനസഹിതം | 0 | 6 |
| ജാതകഫലബോധം | 1 | 8 |
| ഗണിതനിർണ്ണയം | 5 | 0 |
| പഞ്ചപക്ഷിശാസ്ത്രം | 1 | 2 |
| ദൈവജ്ഞവല്ലഭ | 0 | 12 |
| ഫലദീപിക | 2 | 4 |
| സ്ത്രീജാതകം | 0 | 9 |
| സീതാജ്യോതിഷം (പുഷ്പിണീ | | |
| ഫലശാസ്ത്രം) | 0 | 6 |
| സാരാവലി | 4 | 0 |
| ജാതകപാരിജാതകം | 2 | 4 |
| ഭാവാർത്ഥരത്നാകരം | 0 | 12 |
| ജാതകാലങ്കാരം | 0 | 12 |
| ആര്യഭടീയം | 1 | 8 |
| മാധവീയം | 1 | 8 |
| കൃഷ്ണീയം | 1 | 2 |

| | രൂ. | ണ |
|---|---|---|
| ജാതകചന്ദ്രിക | 0 | |
| പ്രശ്നഭൂഷണം | 0 | |
| ജാതകകലാനിധി | 0 | |
| പ്രശ്നരീതി | 0 | 1 |
| മഹാസാമുദ്രികശാസ്ത്രം | 0 | |
| സ്വപ്നശാസ്ത്രം | 0 | |
| ജ്യോതിർവ്വിദാഭരണം | 2 | |
| മാന്ത്രികാദർശം | 0 | |
| നക്ഷത്രപ്രകാശിക | 0 | |
| കാലവിധാനം (മുഹൂർത്തപദവി) | | |
| വ്യാഖ്യാനം | 1 | |
| സന്താനദീപിക(വ്യാഖ്യാനം) | 0 | |
| പ്രശ്നഭാഷ | 0 | |
| ജ്യോതിഷസാരസംഗ്രഹം | | |
| 1-ാം ഭാഗം | 0 | |
| 2-ാം ഭാഗം | 0 | |
| മന്ത്രഭാഷ്യം ഭാവചിന്താമണി | 0 | |
| ഹസ്തരേഖാശാസ്ത്രം (ഗദ്യം) | | |
| അനവധി പടങ്ങളോടു | | |
| കൂടിയതു് | 0 | 1 |

# തച്ചുശാസ്ത്രപുസ്തകങ്ങൾ

| | | |
|---|---|---|
| ശില്പകൌമുദി | 0 | 1 |
| തന്ത്രസമുച്ചയം സവ്യാഖ്യാനം | 0 | 1 |
| ശില്പിരത്നം അർത്ഥസഹിതം | 1 | |
| ഗൃഹനിർമ്മാണപദ്ധതി | 1 | |
| മനുഷ്യാലയമഹാചന്ദ്രിക | 2 | |
| വാസ്തുവിദ്യ സവ്യാഖ്യാനം | 0 | 1 |
| ശില്പവിദ്യാഭൂഷണം | 0 | |

മാനേജർ, വി. വി. പ്രസ്സ്—കൊല്ലം.